# ശ്രേയസ്

ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in

ॐ

# ശ്രീ വിദ്യാധിരാജ ശതകം

(ജീവചരിത്രകാവ്യം)

കെ. ആർ. സി. പിള്ള



ശ്രീ വിദ്യാധിരാജ ബ്രഹ്മവിദ്യാ പീഠം

പെരുമൺ, കൊല്ലം – 691 601

# ശ്രീ വിദ്യാധിരാജ ശതകം

## ജീവചരിത്രകാവ്യം

(വ്യാഖ്യാനസഹിതം)

കെ. ആർ. സി. പിള്ള

ശ്രീ വിദ്യാധിരാജ ബ്രഹ്മവിദ്യാ പീഠം
ഗീതാഞ്ജലി, പെരുമൺ
കൊല്ലം- 691601.
ഫോൺ: 0474 2552535

Sri Vidyadhiraja Sathakom

Jeevacharithra Kavyam
(Malayalam Poetry)

Author :
K. R. C. Pillai

Published by:
Sri Vidyadhiraja Brahma Vidya Peedom
Perumon, Kollam - 691 601

First Edition : April 2004



Printed at
Priya, Chavara ✆ 0476-2687287, 2680387

Price : Rs. 25/-

## പ്രസാധകക്കുറിപ്പ്

ശ്രീ വിദ്യാധിരാജ ബ്രഹ്മവിദ്യാപീഠത്തിന്റെ രണ്ടാമത്തെ ഗ്രന്ഥമാണ് ശ്രീ വിദ്യാധിരാജ ശതകം - ജീവചരിത്രകാവ്യം. ഒന്നാമത്തെ ഗ്രന്ഥം ചട്ടമ്പിസ്വാമി തിരുവടികളുടെ ജീവചരിത്രത്തിനും മഹത്വത്തിനും ദർശനത്തിനും പ്രാധാന്യം നൽകി രചിച്ച ശ്രീ വിദ്യാധിരാജ സുപ്രഭാതം അഷ്ടോത്തരിയാണ്. ഈ രണ്ടു ഗ്രന്ഥങ്ങളിലും അവിടുത്തെ മഹത്വത്തിനും ദർശനത്തിനും പ്രാധാന്യം നൽകിയിട്ടുണ്ട്. സുപ്രഭാതത്തിൽ ഏകദേശം 50-ഓളം ശ്ലോകങ്ങളിൽ സ്വാമികളുടെ ദർശനം സംഗ്രഹമായി ചേർത്തിട്ടുണ്ട്. ഈ ഗ്രന്ഥത്തിൽ പഞ്ചമദളം സ്വാമികളുടെ ദർശനം 17 ശ്ലോകങ്ങളിലായി സംഗ്രഹിച്ചിരിക്കുന്നു. "ബ്രഹ്മസത്യം ജഗന്മിഥ്യ" എന്ന ആദ്ധ്യാത്മിക ശാസ്ത്രത്തിന്റെ അടിസ്ഥാനപ്രമാണം സ്വാമികൾ യുക്തിയുടേയും സാധനാനുഭവങ്ങളുടേയും അടിസ്ഥാനത്തിൽ അദ്വൈത ചിന്താപദ്ധതിയിൽ പ്രതിപാദിച്ചിട്ടുണ്ട്. തത്വമസി, ചതുർവേദ മഹാവാക്യങ്ങൾ മുതലായ അനേകം തത്വങ്ങൾ സ്വാമികളുടെ സ്വതഃസിദ്ധമായ ശൈലിയിൽ, സാമ്പ്രദായിക ശാസ്ത്ര പ്രബോധനരീത്യാ ഗുരുശിഷ്യ സംവാദരൂപേണ ആ മഹത് ഗ്രന്ഥത്തിൽ വളരെ ബൃഹത്തായി പ്രതിപാദിച്ചിരിക്കുന്നു. ആ തത്വങ്ങളുടെ സാരാംശം ഈ ശതകത്തിൽ സംഗ്രഹിച്ചിട്ടുള്ളതിൽനിന്നും സ്വാമികളുടെ ദർശനം ഉൾക്കൊള്ളാൻ അനുവാചകർക്കു കഴിയുന്നതാണ്.

കഴിഞ്ഞ 16 വർഷങ്ങളായി കേരളത്തിലെ ആദ്ധ്യാത്മിക സാംസ്കാരിക വിദ്യാഭ്യാസ മണ്ഡലങ്ങളിലെ പ്രമുഖ വ്യക്തികളടങ്ങിയ ഒരുപദേശകസമിതിയുടെ നേതൃത്വത്തിൽ അനേകം അമൂല്യഗ്രന്ഥങ്ങൾ പ്രസിദ്ധീകരിച്ച് പ്രശസ്തി നേടിയ ഒരു സ്ഥാപനമാണ് ശ്രീ വിദ്യാധിരാജ പബ്ലിക്കേഷൻസ്. അവ കൂടാതെ ദാർശനിക ഗ്രന്ഥങ്ങൾക്ക് കൂടുതൽ പ്രാധാന്യം നൽകുകയെന്നതാണ് ഞങ്ങളുടെ അടുത്ത ലക്ഷ്യം. മഹാഭാരതദർശനം, അദ്ധ്യാത്മരാമായണദർശനം, ആത്മദർശനം - 10 ഭാഗങ്ങൾ, ശ്രീ ഗൗഡപാദദർശനം, യോഗവാസിഷ്ഠദർശനം (സംഗ്രഹം), ഭാരതീയദർശനം (സംഗ്രഹം), 5 ഗീതകൾ (സംഗ്രഹം) മുതലയായ ദാർശനിക ഗ്രന്ഥങ്ങൾ അടുത്ത ഘട്ടത്തിൽ ഞങ്ങൾ പ്രസിദ്ധീകരിക്കുന്നതാണ്.

ജിജ്ഞാസുക്കളായ സുകൃതികൾക്ക് ആദ്ധ്യാത്മിക ശാസ്ത്രവിഷയങ്ങളിൽ വേണ്ടത്ര ശിക്ഷണം ലഭിക്കാനുള്ള നിയതമായ ഒരു സംവിധാനം ഇന്ന് കാണുന്നില്ലെന്നുള്ളത് ഖേദകരമാണ്. ആ ന്യൂനത പരിഹരിച്ച് ആധികാരികമായി

ബ്രഹ്മവിദ്യ പ്രാരംഭംമുതൽ പഠിപ്പിക്കാനുള്ള ഒരു സ്ഥാപനത്തിന് രൂപം കൊടുക്കുകയെന്നുള്ളതും ഞങ്ങളുടെ ലക്ഷ്യത്തിൽ ഉൾപ്പെടുന്നു. ശാസ്ത്രവിജ്ഞാനം സിദ്ധിച്ചിട്ടുള്ള പല മഹദ്വ്യക്തികളും നമ്മുടെ സമൂഹത്തിൽ ഉണ്ട്. അവരുടെ സേവനം ക്രിയാത്മകമായി പ്രയോജനപ്പെടുത്തുന്ന കാര്യം ഞങ്ങൾ പരിഗണിച്ചുകൊണ്ടിരിക്കുകയാണ്. അതിനു പര്യാപ്തമായ നിലയിലാണ് ശ്രീ വിദ്യാധിരാജ പബ്ലിക്കേഷൻ, ബ്രഹ്മവിദ്യാപീഠമായി പുനർ നാമകരണം ചെയ്യപ്പെട്ടിരിക്കുന്നത്.

ഞങ്ങളുടെ ഒന്നാമത്തെ ഗ്രന്ഥമായ ശ്രീ വിദ്യാധിരാജ സുപ്രഭാതത്തെ ഹ്രസ്വമാണെങ്കിലും മർമ്മപ്രധാനമായ ഘടകങ്ങൾ ചൂണ്ടിക്കാട്ടി ഒരാശംസകൊണ്ട് ധന്യമാക്കിയ ഞങ്ങളുടെ അഭ്യുദയകാംക്ഷിയും, അദ്ധ്യാത്മവിഷയങ്ങളിൽ അവഗാഹം നേടിയിട്ടുള്ള തീർത്ഥപാദ പരമ്പരയിലെ സന്ന്യാസിവര്യനും തിരുവനന്തപുരം ഭട്ടാരകാശ്രമം മഠാധിപതിയുമായ ആദരണീയനായ സ്വാമി അഭയാനന്ദ തീർഥപാദർക്ക് ഞങ്ങളുടെ ഹൃദയംനിറഞ്ഞ കൃതജ്ഞത രേഖപ്പെടുത്തിക്കൊള്ളുന്നു.

ഈ ഗ്രന്ഥം പരിശോധിച്ച് വിലയേറിയ നിർദ്ദേശങ്ങൾ നല്കിയ എന്റെ ഉറ്റ ബന്ധുവും അനുഗൃഹീത കവിയും പണ്ഡിതനും സ്വാമിതിരുവടികളുടെ ആരാധകനുമായ യശശ്ശരീരനായ മുതുപിലാക്കാട് ആർ. മാധവൻപിള്ള സാറിന്റെ പാവന സ്മരണയ്ക്കുമുമ്പിൽ എന്റെ സ്മരണാഞ്ജലി അർപ്പിക്കുന്നു.

ഈ ഗ്രന്ഥത്തിലെ വിദ്യാധിരാജ ദർശനത്തിന് സമുചിതമായ ഒരു വ്യാഖ്യാനം തയ്യാറാക്കിയത് ശ്രീ ചട്ടമ്പിസ്വാമികളുടെ ആരാധകനും, ആദ്ധ്യാത്മിക വിഷയത്തിൽ വേണ്ടത്ര അറിവു നേടിയിട്ടുള്ള വ്യക്തിയും, കരിമ്പിൻപുഴ ശ്രീ ശിവശങ്കരാശ്രമത്തിന്റെ ബന്ധുവും, ഉജ്ജ്വല വാഗ്മിയുമായ എന്റെ സുഹൃത്ത് ശ്രീ. അഷ്ടമുടി രാമകൃഷ്ണക്കുറുപ്പ് ആണ്. അദ്ദേഹത്തിന് പ്രത്യേകം നന്ദി രേഖപ്പെടുത്തിക്കൊള്ളുന്നു.

ശ്രദ്ധേയമായ ഒരവതാരികകൊണ്ട് ഈ വിദ്യാധിരാജ ശതകത്തെ ധന്യമാക്കിത്തീർക്കുകയും ഞങ്ങളുടെ പ്രവർത്തനങ്ങളെ അഭിനന്ദിക്കുകയുംചെയ്തുകൊണ്ടിരിക്കുന്ന മലയാളത്തിലെ പ്രമുഖ സാഹിത്യനായകനും പണ്ഡിതനും നിരൂപകനും ആദ്ധ്യാത്മിക വിഷയങ്ങളിൽ വിശിഷ്യ ശ്രീ വിവേകാനന്ദ സാഹിത്യത്തിലും ദർശനങ്ങളിലും വിജ്ഞാനം നേടിയിട്ടുള്ള മഹത്വ്യക്തിയുമായ പ്രൊഫസർ എസ്. ഗുപ്തൻനായർ സാറിനോട് ഞങ്ങൾക്കുള്ള അകൈതവമായ കൃതജ്ഞത പ്രകാശിപ്പിച്ചുകൊള്ളുന്നു.

ഈ ഗ്രന്ഥം വളരെ ജോലിത്തിരക്കിനിടയിലും അതിന്റെ അന്തഃസത്തയുടെ സൂക്ഷ്മാംശം ഉൾക്കൊണ്ട് ഹൃദയംഗമമായ ഒരാശംസകൊണ്ട് അതിനെ ധന്യമാക്കിത്തീർക്കുകയും ഞങ്ങളുടെ സേവനങ്ങളെ വിലമതിക്കുകയും ചെയ്തിട്ടുള്ളത് ശ്രീ പ്രജ്ഞാനാനന്ദ തീർത്ഥപാദസ്വാമികളാണ്. അദ്ധ്യാത്മ ശാസ്ത്രപാരംഗതനും, തപോധനനും, ശ്രീ വിദ്യാധിരാജ സ്വാമി തിരുവടികളുടെ പ്രശിഷ്യനും ബ്രഹ്മനിഷ്ഠനും, വാഴൂർ മഠാധിപതിയുമായിരുന്ന ശ്രീ വിദ്യാനന്ദ തീർത്ഥപാദ സ്വാമികളുടെ ഉത്തമശിഷ്യനാണ് അദ്ദേഹം. വാഴൂർ മഠാധിപതിയായി ഇപ്പോൾ സേവനം അനുഷ്ഠിച്ചുകൊണ്ടിരിക്കുന്ന സമാരാധ്യനായ ശ്രീ പ്രജ്ഞാനാനന്ദ തീർത്ഥ പാദസ്വാമികൾ അദ്ധ്യാത്മ ശാസ്ത്രങ്ങളിൽ നിഷ്ണാതനും തീർത്ഥപാദ പരമ്പരയിലെ ഏറ്റവും പ്രമുഖനുമായ സന്യാസിവര്യനാണ്. അദ്ദേഹത്തിന് ഞങ്ങളുടെ ഹൃദയംനിറഞ്ഞ കൃതജ്ഞത അർപ്പിച്ചുകൊള്ളട്ടെ.

ഈ പുസ്തകം വായിച്ചുനോക്കി ഹൃദയംഗമമായി എന്നെ അനുമോദിച്ച പണ്ഡിതനും, ശ്രീമന്നാരായണീയ വിവർത്തനംകൊണ്ട് മാത്രം മലയാളത്തിൽ പ്രശസ്തിയാർജ്ജിച്ച കവിയും, ഭാഷാഭൂഷണം, വൃത്തമഞ്ജരി മുതലായ സാഹിത്യശാസ്ത്രഗ്രന്ഥങ്ങൾ പഠിപ്പിച്ച് എന്നെ അനുഗ്രഹിച്ച എന്റെ അഭിവന്ദ്യഗുരുനാഥനുമായ ശ്രീ. എൻ. ശിവരാമപിള്ള സാറിനോട് (അംബികാലയം, മുതുപിലാക്കാട്) എനിക്കുള്ള കടപ്പാട് ഈ അവസരത്തിൽ പ്രകാശിപ്പിച്ചുകൊള്ളുന്നു. അദ്ദേഹത്തിന് എന്റെ പ്രണാമം.

ഈ ഗ്രന്ഥം പ്രസിദ്ധീകരിക്കുന്നതിന് ഞങ്ങൾക്ക് പ്രോത്സാഹനം നല്കിയ സുഹൃത്തും, ആദ്ധ്യാത്മിക വിഷയങ്ങളിൽ ജിജ്ഞാസുവും ശ്രീ ചട്ടമ്പിസ്വാമിതിരുവടികളുടെ ആരാധകനുമായ പെരിനാട് ഞാറയ്ക്കൽ ശ്രീ. ജെ. മുരളീധരൻപിള്ളയോടും ഈ ഗ്രന്ഥം വളരെ കുറഞ്ഞ സമയം കൊണ്ട് ഭംഗിയായി അച്ചടിച്ചുതന്ന ചവറ പ്രിയാ പ്രിന്റേഴ്സിനോടും ഞങ്ങൾക്കുള്ള നന്ദി രേഖപ്പെടുത്തിക്കൊള്ളുന്നു.

പെരുമൺ, കൊല്ലം - 691 601

24-04-2004

*ഗുരുസ്മരണയോടെ,*

**കെ. ആർ. സി. പിള്ള**

# അവതാരിക

ആദ്ധ്യാത്മികമണ്ഡലത്തിലെ അതുല്യ ജ്യോതിസ്സുകളുടെ ഉർവര കർമ്മഭൂമിയാണ് കേരളം. ആദിശങ്കരനും ചട്ടമ്പിസ്വാമികളും നാരായണഗുരുവും തപോവന സ്വാമികളും രംഗനാഥാനന്ദനും എല്ലാം ഈ കേരളമണ്ണിൽ പിറന്ന തിളക്കമാർന്ന രത്നങ്ങളാണ്. തങ്ങൾ തിരഞ്ഞെടുത്ത വിഹിതമാർഗ്ഗങ്ങളിലൂടെ മനുഷ്യരാശിയെ ഉൽകൃഷ്ടരാശിയിലേക്കു നയിക്കുന്നതിനായി അവർ ചെയ്ത മഹാപ്രയത്നത്തിന്റെ യഥാർത്ഥ സ്വഭാവം മനസ്സിലാക്കുന്നവർ ഇപ്പോൾ തീരെക്കുറഞ്ഞുപോയിരിക്കാം. ഇടയ്ക്കിടെ ഓർമ്മിപ്പിച്ചും ഉത്തേജിപ്പിച്ചും സ്വജനങ്ങളെ സൽക്കർമ്മനിരതരാക്കുക എന്നത് മനീഷികളുടെ കർത്തവ്യമാണ്. അത്തരമൊരു കർത്തവ്യമാണ് സൽക്കവിയായ കെ.ആർ.സി.പിള്ള ഈ കൃതിയിലൂടെ നിർവഹിച്ചിരിക്കുന്നത്.

ചട്ടമ്പിസ്വാമി എന്ന അസാധാരണമായ പേരു കേൾക്കുമ്പോൾ, ആളൊരു 'ചട്ടമ്പി'യായിരുന്നു എന്നു ധരിക്കുന്നവർ മുതൽ ഒരു മഹേന്ദ്രജാലക്കാരനായിരുന്നു എന്നു ധരിക്കുന്നവർവരെയുണ്ട്, നമ്മുടെ ഇടയിൽ. അവധൂതനും സർവതന്ത്രസ്വതന്ത്രനും പരമഹംസനുമായിരുന്ന ചട്ടമ്പി സ്വാമികളെ കാണേണ്ടമട്ടിൽ കാണുകയും വിവരിക്കുകയും ചെയ്യുന്ന ഒരു കൃതിയാണിത് എന്നുള്ള കാര്യത്തിൽ യാതൊരു സംശയവും ഇല്ല. ഷഡംഗമായി തിരിച്ച് ജനനം മുതൽ മഹാസമാധിവരെ ശതകമായി ചമച്ച ഈ കാവ്യത്തിൽ ആ ഷഡഭിജ്ഞന്റെ യോഗ്യതകൾ സമുചിതമായി പ്രതിപാദിച്ചിട്ടുണ്ട്. രാജയോഗ ഗുരുവായിരുന്ന അയ്യാസ്വാമികളുടെ കാഞ്ചനക്കൊതികണ്ട് ജുഗുപ്സയോടെ പിന്മാറിയ ശിഷ്യരായ ചട്ടമ്പിസ്വാമിയും നാരായണഗുരുവും ഗുരുവിനെക്കാൾ ഉയർന്ന ശാഖയിൽ എത്തിക്കഴിഞ്ഞിരുന്നു എന്നു നാം മനസ്സിലാക്കണം. നാരായണഗുരു താൻ ജനിച്ച സമൂഹത്തെ ഉദ്ധരിക്കാൻ അനവരതം പ്രയത്നിച്ചെങ്കിൽ ചട്ടമ്പിസ്വാമിയാകട്ടെ, 'വീണതു വിഷ്ണുലോകം' എന്ന മട്ടിൽ പറ്റും കൂറുമില്ലാതെ ചുറ്റിത്തിരിഞ്ഞു നടന്നു. ആര് ആരെക്കാൾമീതെ എന്നും മറ്റുമുള്ള തർക്കവിതർക്കങ്ങൾ അല്പബുദ്ധികളുടെ വ്യർത്ഥവ്യായാമം മാത്രമാണ്. കവിത എഴുതാൻ തുനിഞ്ഞിരുന്നെങ്കിൽ മഹാകവികളെക്കാൾ വലിയ മഹാകവിയാകാമായിരുന്നു; ഗവേഷണ ഗ്രന്ഥമെഴുതാൻ തുനിഞ്ഞെങ്കിൽ മഹാഗവേഷകനാകാമായിരുന്നു. പക്ഷേ അവയിലൊന്നും നിഷ്ഠവയ്ക്കാത്ത ആ മഹാജ്ഞാനിയായ പരിവ്രാജകൻ തോന്നുമ്പോൾ തോന്നിയതു കുത്തിക്കുറിച്ച് അവിടവിടെ ഇട്ടുപോയതേയുള്ളു.

കെ.ആർ.സി.പിള്ള കവിതയിലെന്നപോലെ ചട്ടമ്പിസ്വാമികളുടെ പ്രഭാവത്തിലും ഏറെക്കാലമായി ആമഗ്നനാണ്. വിരസമായ സർക്കാർ ജീവിതത്തിൽനിന്നും വിരമിച്ച ശേഷം തന്റെ അഭിരുചിക്കൊത്ത കവിതാ വ്യാപാരത്തിൽ കൂടുതൽ അഭിരതനായിട്ടുണ്ട്. അതിന്റെ തെളിവാണ് ഈ സൽക്കാവ്യം. ഓരോ പദ്യവും ഉദ്ധർത്തവ്യവും പരിചർച്ചാർഹവുമാണ്. പക്ഷേ അതിനിപ്പോൾ തുനിയുന്നില്ല. ജീവചരിത്രത്തിനോടൊപ്പം സ്വാമിതിരുവടികളുടെ ദർശനവുംകൂടി ഈ കാവ്യത്തിൽ ഉൾപ്പെടുത്തിയിരിക്കുന്നത് അഭിനന്ദനാർഹമാണ്.

ജീവചരിത്രം ഒരു കാവ്യോചിത വിഷയമല്ലെന്ന് അത്തരം കാവ്യങ്ങൾതന്നെ നമ്മെ പഠിപ്പിച്ചിട്ടുണ്ട്. വേദാന്തമാകട്ടെ, ശുഷ്കതരവും. എന്നിട്ടും ഈ കവി തന്റെ ജന്മസിദ്ധമായ വാസനയുടെ പരിപക്വതയാൽ കാവ്യത്തെ രമണീയവും ആസ്വാദ്യവുമാക്കിയിരി

ക്കുന്നു. ഗഹനമായ അദ്വൈത സിദ്ധാന്തം ലളിതമധുരമായി കവിതയിൽ ആവിഷ്ക്കരിക്കാൻ കഴിയുമെന്ന് ഈ കാവ്യത്തിൽക്കൂടി കവി കാണിച്ചിരിക്കുന്നു. ചില ഉദാഹരണങ്ങൾ മാത്രം.

"എപ്പോൾ ഹാ! ഭേദധീതൻ വിലയമതു ഭവി-
ക്കുന്നു 'ഞാൻ' 'നീ'യതെന്നും.
ബന്ധം, മോക്ഷം, പ്രപഞ്ചം, വിവിധ വിഷയവും
ഭോക്തൃ കർത്തൃത്വമെല്ലാം
അപ്പോൾ തന്നങ്ങടങ്ങും മതിയഹമൊടുചേർ-
ന്നുള്ളതാം വൃത്തി, പിന്നെ-
സ്സത്താബോധം തിളങ്ങിത്തെളിയുമനിശമാ-
സച്ചിദാനന്ദ ഭാവം

ദേഹം, ജീവൻ, ജഗത്തായ്, പലപല വടിവിൽ
തോന്നുമീ ദൃശ്യജാലം
നാനാത്വത്തിൻ ഭ്രമന്താനതു മറയുകിലോ
സത്തതാൻ ബാക്കി,യപ്പോൾ
ബ്രഹ്മം താനെന്നറിഞ്ഞോരനുഭവമുണരു-
ന്നേരമെല്ലാം മറന്നും
അദ്വൈതാനന്ദമാകുന്നൊരമൃത രസമാം
മുക്തി താനേ ഭവിക്കും. (ദർശനം- 16, 17)

സ്വാമി തിരുവടികളുടെ സമാധിസ്ഥാനമായ പന്മനക്കാവിന്റെ വർണ്ണന എത്ര ഹൃദ്യമായിരിക്കുന്നു എന്ന് നോക്കുക.

"വള്ളിത്തട്ടേറിമൂടിത്തരു നിര തണൽ വീ-
ശിക്കിളിക്കൊഞ്ചൽ തൂകി
മന്ദം മന്ദം കുളിർകാറ്റിളകിയൊഴുകിടും
മഞ്ജു പൂങ്കാവനത്തിൽ
നെല്ലിൻപാടപ്പരപ്പാലിരുവശവുമതീ-
വാദയേറ്റുന്ന ദൃശ്യം
ക'ണ്ടിക്കാവെ'ൻ സമാധിക്കുചിതമൊരിടമെ-
ന്നങ്ങു കല്പിച്ചു മുന്നം (മഹാസമാധി - ശ്ലോകം - 1)

ഇതു വായിക്കുമ്പോൾ ശ്രീ ചട്ടമ്പിസ്വാമികളുടെയും ശ്രീ നാരായണ ഗുരുവിന്റെയും ചൈതന്യ പ്രചോദനത്താലാവാം ഇങ്ങനെ എഴുതാൻ കഴിയുന്നതെന്ന് എനിക്കു തോന്നി.

ഈ കാവ്യത്തിനും ഗ്രന്ഥകർത്താവിനും എന്റെ അകളങ്കമായ ആശംസകൾ!

തിരുവനന്തപുരം - 5,
20-08-1999.

**പ്രൊഫ. എസ്. ഗുപ്തൻനായർ**

# ആശംസ

ആർഷപരമ്പരയിലെ ഒരു കണ്ണിയായി കേരളത്തിൽ അവതരിച്ച ഋഷിവര്യനായ ശ്രീമച്ഛങ്കരാചാര്യസ്വാമി തൃപ്പാദങ്ങൾക്കുശേഷം കേരളം കണ്ടിട്ടുള്ള സർവ്വകലാവല്ലഭനും, തപസ്വിയും ആയിരുന്നു ശ്രീ വിദ്യാധിരാജ ചട്ടമ്പിസ്വാമിതിരുവടികൾ. അവിടുത്തെ ജീവചരിത്രവും, ദർശനവും, ലീലകളും ഉൾപ്പെടുത്തി ശ്രീ. കെ. ആർ. സി. പിള്ള രചിച്ച ഒരുൽകൃഷ്ട കൃതിയാണ് ശ്രീ വിദ്യാധിരാജ ശതകം - ജീവചരിത്രകാവ്യം. അവിടുത്തെ ഗൃഹസ്ഥശിഷ്യനായിരുന്ന പ്രശസ്ത പണ്ഡിതൻ കവിദീപൻ ആറന്മുള എം. കെ. നാരായണപിള്ള വൈദ്യൻ, സ്വാമികൾ ജീവിച്ചിരുന്ന കാലത്തുതന്നെ അവിടുത്തെ 55 വയസ്സുവരെയുള്ള ജീവചരിത്രം സമ്പൂർണ്ണ ദർശനത്തോടുകൂടി സംഗ്രഹിച്ച് മൂന്ന് സർഗ്ഗങ്ങളായി 110 ശ്ലോകങ്ങളിൽ "ബാലാഹ്വസ്വാമി ചരണാഭരണം"എന്ന പേരിൽ ഒരു സംസ്കൃത കാവ്യം കൊല്ലവർഷം 1084-ൽ (1909 എ. ഡി. ) കാശിയിൽ അച്ചടിച്ച് പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്. പ്രശസ്ത വേദാന്ത തർക്ക ശാസ്ത്രപണ്ഡിതനും സംസ്കൃത കോളേജ് പ്രിൻസിപ്പലും ആയിരുന്ന പ്രൊഫസർ കെ. ബാലരാമപ്പണിക്കർ ഈ ഗ്രന്ഥം അതിവിസ്തൃതമായി വ്യാഖ്യാനിച്ച് 1977-ൽ ശ്രീ. കുമരകം പരമേശ്വരൻപിള്ള പ്രസിദ്ധീകരിച്ചിട്ടുണ്ട്. യശശ്ശരീരനായ ശ്രീ. കടവൂർ വേലുനായർ ആ മഹദ്ഗ്രന്ഥം മലയാളത്തിലേക്ക് വിവർത്തനംചെയ്ത് പദ്യരൂപത്തിൽ 'വിദ്യാധിരാജ ചരണാഭരണം' എന്ന പേരിൽ 1984-ൽ പ്രസിദ്ധീകരിച്ചു. കൂടാതെ മുഴങ്ങോട്ടുവിള കൃഷ്ണപിള്ള (കരുനാഗപ്പള്ളി) സ്വാമികളുടെ സമാധിക്കുശേഷം ഭട്ടാരശതകം എന്ന പേരിൽ മലയാളത്തിലും ഒരു കാവ്യം രചിക്കുകയുണ്ടായിട്ടുണ്ട്. അത്രത്തോളം പ്രശസ്തമല്ലെങ്കിലും മറ്റു പല കവികളും സ്വാമികളുടെ ചരിത്രവും മഹത്വവും ഉൾപ്പെടുത്തി കാവ്യങ്ങൾ നിർമ്മിച്ചിട്ടുണ്ട്. അവയെല്ലാം തിരുവടികളുടെ മഹത്വത്തെയാണ് വെളിപ്പെടുത്തുന്നത്.

ശ്രീ വിദ്യാധിരാജ വിദ്യാപീഠം ഇപ്പോൾ പ്രസിദ്ധീകരിക്കുന്ന ഈ ഗ്രന്ഥം കാവ്യഗുണത്തിലും ഉള്ളടക്കത്തിലും വളരെ മേന്മ അർഹിക്കുന്ന ഒരു കൃതിയാണ്. സ്വാമികളുടെ ജീവിതത്തിലെ സുപ്രധാന സംഭവങ്ങൾ ബാല്യം മുതൽ സമാധിവരെ 6 ദളങ്ങളിലായി ഇതിൽ പ്രതിപാദിച്ചിരിക്കുന്നു. 5-ാമത്തെ ദളം വിദ്യാധിരാജ ദർശനമാണ്. വേദാന്തശാസ്ത്രത്തിലെ പ്രാമാണിക ഗ്രന്ഥമായ അദ്വൈത ചിന്താപദ്ധതിയിലെ ജഗന്മിഥ്യാത്വം ബ്രഹ്മസാക്ഷാത്കാരം മുതലായ തത്വങ്ങൾ ലളിതമധുരമായി ഏതാനും ശ്ലോകങ്ങളിലായി സംഗ്രഹിച്ച് ഇതിൽ ഉൾപ്പെടുത്തിയിരിക്കുന്നത് അഭിനന്ദനാർഹമാണ്. വാസനാസമ്പന്നനായ ഒരു കവിക്കുമാത്രമേ അതിനു കഴിയുകയുള്ളൂ. ഒരു ദൃഷ്ടാന്തം കാണിക്കാം -

"ദേഹം, ജീവൻ, ജഗത്തായ്, പലപല വടിവിൽ-
തോന്നുമീ ദൃശ്യജാലം
നാനാത്വത്തിൻ ഭ്രമം താ,നതു മറയുകിലോ
സത്തതാൻ ബാക്കി;യപ്പോൾ
ബ്രഹ്മം താനെന്നറിഞ്ഞോ,രനുഭവമുണരു-
ന്നേരമെല്ലാം മറന്നും
അദ്വൈതാനന്ദമാകുന്നൊരമൃതരസമാം
മുക്തി താനേ ഭവിക്കും"

(ശ്ലോകം - 17 വിദ്യാധിരാജ ദർശനം)

സ്വാമി തിരുവടികളെപ്പറ്റി സമഗ്രമായി മനസ്സിലാക്കാനാഗ്രഹിക്കുന്നവർ ഈ ഗ്രന്ഥം സ്വന്തം ഭവനങ്ങളിലെ ലൈബ്രറികളിൽ സൂക്ഷിക്കേണ്ടതാവശ്യമാണ്.

അദ്വൈത ശാസ്ത്രപാരംഗതനും ബഹുമുഖ പ്രതിഭാസമ്പന്നനും തപസ്വിയും വാഴൂർ തീർത്ഥപാദാശ്രമം മഠാധിപതിയുമായിരുന്ന ശ്രീമദ് വിദ്യാനന്ദ തീർത്ഥപാദസ്വാമികളിൽനിന്നും സിദ്ധിച്ച അനുഗ്രഹമാണ് തന്റെ വളർച്ചയ്ക്ക് കാരണമായിട്ടുള്ളതെന്ന് "ശ്രീ വിദ്യാധിരാജ സുപ്രഭാതം അഷ്ടോത്തരി" യുടെ സമർപ്പണ ശ്ലോകത്തിൽ കെ. ആർ. സി. പിള്ള വെളിപ്പെടുത്തിയിരിക്കുന്നു. വിദ്യാധിരാജ പബ്ലിക്കേഷന്റെ ആഭിമുഖ്യത്തിൽ ശ്രീ ചട്ടമ്പിസ്വാമികളുടെ ഗ്രന്ഥങ്ങൾ ഉൾപ്പെടെ അനേകം ആദ്ധ്യാത്മിക ഗ്രന്ഥങ്ങൾ പ്രസിദ്ധീകരിച്ച് അദ്ദേഹം ആദ്ധ്യാത്മിക മണ്ഡലത്തെ ധന്യമാക്കിയിട്ടുണ്ട്. ശ്രീ വിദ്യാനന്ദതീർത്ഥപാദ സ്വാമികളുടെ ഗൃഹസ്ഥ ശിഷ്യന്മാരിൽ ശാസ്ത്രപരിജ്ഞാനം സിദ്ധിച്ചിട്ടുള്ള ഒരനുഗൃഹീത കവിയാണ് ഇദ്ദേഹം. സ്വന്തം ഗ്രന്ഥങ്ങൾതന്നെ, കവിത, ദർശനം, വ്യാഖ്യാനങ്ങൾ, പഠനങ്ങൾ, പ്രബന്ധങ്ങൾ, സ്തോത്രം തുടങ്ങിയ വിവിധ വിജ്ഞാനശാഖകളിൽപ്പെടുന്നവയാണ്. കൈരളിക്കും ആദ്ധ്യാത്മിക പ്രസ്ഥാനത്തിനും അദ്ദേഹത്തിന്റെ ഈദൃശ സേവനങ്ങൾ ഇനിയും ലഭിക്കുമാറാകട്ടെയെന്ന് ആശംസിച്ചുകൊള്ളുന്നു.

ഈ മഹദ്ഗ്രന്ഥത്തിനും, കവിക്കും, അനുവാചകർക്കും, സർവ്വമംഗളങ്ങളും ഉണ്ടാകട്ടെയെന്ന് പ്രാർത്ഥിക്കുന്നു.

ക്ഷേമാശംസി,

വാഴൂർ തീർത്ഥപാദാശ്രമം — **സ്വാമി പ്രജ്ഞാനാനന്ദ തീർത്ഥപാദർ**

19-04-2004 — മഠാധിപതി

# ശ്രീ വിദ്യാധിരാജ ശതകം

## ജീവചരിത്രകാവ്യം

## (വ്യാഖ്യാനസഹിതം)

### ധ്യാനം

സർവ്വാവസ്ഥ വിളക്കി,സാക്ഷിവടിവായ്,
തുര്യത്തിലാനന്ദമായ്,
സച്ചിത്തായ്, പരമാർത്ഥകാരണമതായ്,
സർവ്വത്തിലും ബോധമായ്,
സർവ്വോപാധിയുമറ്റ രൂപരഹിതം
ഭാവം, ഗുണാതീതമായ്,
സ്വാത്മാവാ,യറിയുന്ന നിന്നെ, യനിശം
ധ്യാനിപ്പു ഞാൻ സത്യമായ്. – (ആത്മദർശനം)

## പ്രഥമ ദളം - ബാല്യവും വിദ്യാഭ്യാസവും

1. സ്വർണ്ണത്തിൻ വർണ്ണതുല്യം തനു, ധവളനിറം
പൂണ്ടതാം ശ്മശ്രുജാലം
മുട്ടോളം നീണ്ട കൈ,യ്യുജ്ജ്വല നയനയുഗം
വിസ്തൃതം ഫാലദേശം
കണ്ഠത്തിൽനിന്നു പൊങ്ങും മണിനിനദമഹോ
യോഗനിഷ്ഠാനുജന്യം
രണ്ടാം മുണ്ടൊന്നുമാത്രം, പഴകിയ കുടയും
ചേർന്നതാം സ്വാമി വേഷം.

2. 'കൊല്ലൂർ' ഗ്രാമം പ്രസിദ്ധം, തിരുവടി ജനനം
കൊണ്ടു ധന്യത്വമാർന്നു
'നങ്ങാദേവിക്കു' ശർമ്മാ തനയവടിവിലീ-
മംഗളാത്മാ പിറന്നു.

കുട്ടിക്കാലം മുതല്ക്കേ,യതിശയകരമാം
പ്രാഭവം കാട്ടിവന്നു
വിദ്യയ്ക്കെല്ലാമധീശൻ, സകല കലകളും
ദിവ്യനിൽ വന്നുദിച്ചു.

3. വേദാന്തസ്സാരശാസ്ത്രം ഗുളികവടിവിലുൾ-
ക്കൊണ്ട സൽഗ്രന്ഥമാകും
പേരാളും ബ്രഹ്മസൂത്രം, ഉപനിഷദു ദശം
പിന്നെ ഗീതയ്ക്കുമായി
ബ്ഭാഷ്യം തീർത്തുള്ള തത്വപ്രചരണമതിയാം
ശങ്കരാചാര്യർ മുന്നം
ഹാ! ജന്മംകൊണ്ട ഭൂവിൻപ്രഥ, പൃഥുലതരം
കൂട്ടി വിദ്യാധിരാജൻ!

4. പാരിൻ ചൈതന്യസത്താം പരമപൊരുളിനെ-
ത്താമസോന്മത്ത ബുദ്ധി
പേയായ്, മാടൻ, പിശാചീ, പലചപലതയാൽ
കല്പനാ വൈഭവത്താൽ
ആരാധിച്ചും, വധിച്ചും മൃഗതതികളെ ഹാ!
യജ്ഞ ലാഭത്തിനായി
നേരേ സ്വർഗ്ഗം ലഭിപ്പാൻ, പലകഠിനതരം
ഹീനകർമ്മങ്ങൾ ചെയ്തും,

5. കാലം നീക്കുന്ന കാല,ത്തൊരു സുദിനമതിൽ-
യോഗി വിദ്യാധിരാജൻ
ഭാഗ്യത്താൽ വന്നുദിച്ചു, നരഹൃദയമതിൽ
തിങ്ങിവിങ്ങുന്ന ഘോരം
ഭീ ചേർക്കും കൂരിരുട്ടാ ശ്രുതിയുടെ വെളിവാൽ
നീക്കിയുൽബ്ബുദ്ധരാക്കാൻ
ശ്രീയാളും കേരളത്തിന്നൊരു നവചരിതം
ചേർന്നൊരദ്ധ്യായമേകാൻ (യുഗ്മകം)

6. ക്ലാസ്സിൽ ചേർന്നില്ലഹോ ദക്ഷിണ ഗുരുവിനു നൽ-
കീടുവാൻ മാർഗ്ഗമില്ലാ-
ഞ്ഞാരും കാണാതൊളിഞ്ഞമ്മതിയനനനിശം
കേട്ടൊരപ്പാഠമെല്ലാം
നേരേ വേഗം ഗ്രഹിച്ചു, ഗുരുവരനതറി-
ഞ്ഞീടിനാൻ പിന്നെ മെല്ലെ
പാരം സംതൃപ്തനായിട്ട,നുമതി മുദമായ്
നൽകി നേരിൽ പഠിക്കാൻ

7. പേട്ടേലാശാന്റെ കൂടെപ്പഠന ഗതി തുടർ-
ന്നീടിനാൻ ബാലനന്നാൾ
ക്ലാസ്സിൽ മോണിട്ടറായീ, പഠനമഹിമയാൽ
നേതൃശേഷിപ്രഭാവാൽ.

ചാരത്തുള്ളോരു ദേവാലയനികടമണ-
ഞ്ഞന്നവൻ ഭക്തിപൂർവ്വം
പൂമാല്യം കെട്ടി നിത്യം തൊഴുതമലവരൻ
ഹാ നിവേദിച്ചു പോന്നു.

8. കാണാതായ് പിന്നൊരിക്കൽ, പരിചൊടുപലരും
നാലുപാടും തിരക്കി-
പ്പോയപ്പോൾ കണ്ടു, കുഞ്ഞൻ പഴയ മതിലിടി-
ഞ്ഞുള്ളതാം ക്ഷേത്രമൊന്നിൽ
ധ്യാനം പൂണ്ടങ്ങിരിപ്പൂ, വെളിയിലുയരുമാ-
നാദമൊട്ടും ശ്രവിക്കാ-
താശാ, നാ വാർത്ത കേൾക്കെ, പ്പലവുരു ശുഭമാ-
ശംസയേകി പ്രമോദാൽ

9. നായർ ജാതിക്കു താഴെച്ചില വസതികളിൽ
സ്വാമി ഭക്ഷ്യം കഴിക്കെ
ശ്രീ രാമൻപിള്ളയാശാൻ കടുതരമതിനെ-
ച്ചോദ്യമൊന്നങ്ങു ചെയ്കെ
ശ്രീമദ് വിദ്യാധിരാജൻ മറുപടിയരുളി-
ച്ചെയ്ത യുക്തിക്കു പിന്നെ-
ക്കാലം ഹാ, മാറിവന്നപ്പരിണത ഫലമാ-
യെത്രമേൽ മാറ്റുകൂട്ടി!

10. ഏറെ ഗ്രന്ഥാലയം പുക്കി,രവുപകലുകൾ
നീക്കി വിജ്ഞാനദാഹാൽ
നൂറ്റാണ്ടേറെപ്പഴക്കം വരുമനവധി സദ്-
ഗ്രന്ഥമെല്ലാം പഠിച്ചൂ
അന്യേക്കാരും ഗ്രഹിക്കാത്തറിവു ബഹുവിധം
വേഗമാർജ്ജിച്ചിതേവം
പിന്നീടെല്ലാം ക്രമത്തിൽ ശ്രവണ മനനമാം
മാർഗ്ഗമായ് നേടി ധന്യൻ

11. ഏറെക്കാലം കഴിഞ്ഞ,ങ്ങൊടുവിലൊരുദിനം
ദേശികശ്രേഷ്ഠനെത്തി
ശ്വാനന്മാരോടു കൂടിക്കഴിയുമൊരവധൂ-
തൻ മഹാസിദ്ധനത്രേ
തമ്മിൽ കണ്ടപ്പൊഴേക്ക,ങ്ങിരുവരുമൊരുപോൽ
ഗുഹ്യ കാര്യം ഗ്രഹിച്ചു
കുഞ്ഞന്നുള്ളോരു മോഹം മുഴുവനുമറിയും
മുക്തനോടിക്കളഞ്ഞു

12. പെട്ടെന്നോടിക്കിതച്ച,ങ്ങൊടുവില,കലെയാ-
കുഞ്ഞനാരണ്യമെത്തി
ചുറ്റും നോക്കീയദൃശ്യൻ ഗുരു- പരവശനായ്
കുഞ്ഞനോ വീണുപോയീ!
അബ്രഹ്മജ്ഞാനി ശിഷ്യപ്രമുഖനെ മുദമായ്
വാരി മൂർദ്ധാവിലായി-
ച്ചുംബിച്ചും, സ്പർശനത്താൽ പുളകമണിയണീ-
ച്ചും, പരാവിദ്യയേകി.

13. ആരോടും പറ്റലില്ലാ,തറിവതെവിടെയും
നിന്നു നേടുന്നതിന്നായ്
ദേശം, ഭാഷാ, മതം തൊട്ടതിരു മറികട-
ന്നങ്ങുപോയ് പാണ്ടിയെത്തി
വേദാന്തത്തോടു സിദ്ധാന്ത,മൊരുമയൊടും
ചേർത്തു കണ്ണപ്പർ, നക്കീ-
രാദിശ്രീ ദ്രാവിഡർഷി പ്രകട ശിവമത-
തത്ത്വമുൾക്കൊണ്ടുവല്ലോ!

14. പേരാളുന്നോരു യോഗക്രിയകളനുദിനം
ചെയ്തു പോന്നോരു കാലം
ഹാ! ഹാ! പ്രാണൻ ക്രമത്തിൽ മെരുകി,മെരുകിയ-
ച്ചോൽഷടിക്കൊത്തു വന്നു.
ആറാധാരത്തിലായങ്ങണയുമളവിലോ-
രോരു മട്ടുള്ള സിദ്ധി-
വ്രാതം കൈങ്കര്യഭാവാൽ തനതുവശമായ്
നിന്നിതാതങ്കമെന്യേ!

15. ഭാഗ്യത്താൽ മന്ത്രമൊന്നാ,വരഗുരുവരുളാൽ
ലബ്ധമായ്, വർണ്ണലക്ഷം!
ചൊല്ലി, സ്സ്വാധിച്ചതിൻ സിദ്ധിയുമതിരഭസം
സാധകൻ ഭക്തിപൂർവ്വം
അദ്വൈതത്തിൽ ജടാപാഠികളുപരി നില-
യ്ക്കുള്ളതാം പാഠമേകി
തൈത്തയ്ക്കാട്ടയ്യാവിൽ നിന്നും ഹഠമുറയിലതും
നിഷ്ഠമായ് നേടി, പിന്നെ

16. വിജ്ഞന്മാരേറെയുണ്ടാം സഭയിലനുദിനം
ശാസ്ത്രപാഠങ്ങളെല്ലാം
ചർച്ചയ്ക്കായിട്ടെടുക്കും, പല സുമതികളും
ചർച്ചയിൽ പങ്കെടുക്കും

തർക്കിച്ചന്നേ പഠിച്ചു, ഗുരുവിലമരുമ-
ത്തീക്ഷ്ണ ബുദ്ധിപ്രഭാവം
പിൽക്കാലത്തേറിവന്നിട്ടുണ്ട മിതരമഹാ-
ന്മാരിലിത്രയ്ക്കു കാണാ

17. വേദാന്തം മാത്രമല്ലാ, ബഹുവിധമറിവേ-
കുന്ന സൽഗ്രന്ഥമെല്ലാം
വീറോടങ്ങുറ്റുനോക്കീത്തമിഴിൽ നിറയുമാ-
ജ്ഞാനമേറ്റം ഗ്രഹിച്ചു
വിദ്വാന്മാർക്കുള്ളതാമാ സുധ,യൊഴിവിലൊടു-
ക്കം കണക്കുള്ള മുഖ്യാ-
ദ്വൈതാന്തഃസാരതത്വം നിഖിലമതി ജവാൽ
വിജ്ഞനുൾക്കൊണ്ടു തൃപ്ത്യാ

18. നിത്യം, ധ്യാനം, ജപം, ചര്യകൾ, ശമദമവും
ശീലനം ചെയ്തുപോന്നു!
സമ്യഗ്യോഗം, ഹഠം, മുദ്രകളിവയുമലം
തൻവശത്താക്കി ഭദ്രം
സ്വാദ്ധ്യായം, വൻതപസ്സും മനനവുമൊരുപോ-
ലാചരിച്ചാൻ, മഹത്താം
സത്സംഗം നേടി, യോഗിപ്രവരരൊടനുഭൂ-
ത്യാത്മകാഭാഷണത്താൽ

19. വേദാന്തം, യോഗ,ശൈവം പലവിധ മതവും
ശാസ്ത്രയുക്തിക്കു ചേർത്തും
യോജിപ്പിച്ചു ക്രമത്തിൽ, ശ്രുതിയൊടനുഭവം
യുക്തിപോലൊത്തിണക്കി
ഏറെക്കാലം മരുത്വാമലയിലൊരു മഹാ-
യോഗിതൻ ശിഷ്യനായും
ശ്രീമദ് വിദ്യാധിരാജൻ തിരുവടി വിലസീ
കേരളത്തിൻ യശസ്സായ്!

◆◆◆◆◆◆◆◆

## ദ്വിതീയദളം - ശിഷ്യസമ്പത്ത്

1. എങ്ങും മന്ദം നടന്നും, വിജനഗുഹകളിൽ
പാർത്തു കായും കിഴങ്ങും
കിട്ടുന്നേരത്തശിച്ചും വിഷയ വിരസനായ്
രമ്യ ഭൂഭംഗി കണ്ടും
പാർത്തും പോന്നാ മരുത്വാമലയതിൽ, വടിവീ-
ശാദി ദേശത്തുമന്നാ-
'ളാത്മാനന്ദാ'ദി യോഗിപ്രഭൃതിവരരുമാ-
യാത്തമോദം കഴിച്ചു

2. വൈരാഗ്യം പൂണ്ടു ഹാ, ലൗകികസുഖമഖിലം
ദുഃഖമെന്നുള്ളതുള്ളിൽ
തോന്നിസ്സംന്യാസമാർഗ്ഗം വര,മതിനു തരം
പാർത്തു കാലം കഴിയ്ക്കെ
ശ്രീമാൻ നാരായണാർഭൻ വഴി ഗുരുവരനെ-
ത്തേടി ഹാ, നാണുവാശാൻ
ധീമാൻ വിദ്യാധിരാജന്നടിതൊഴുതണിയൂർ-
ക്ഷേത്രസങ്കേതമെത്തി

3. കണ്ടപ്പോൾ നിശ്ചയിച്ചു, നിയതമൊരു മഹാ-
യോഗിയാകും യുവാവാ-
ണിന്നീ നിൽക്കുന്ന ഭക്തൻ, ക്രമവഴി തരണം
ചെയ്തു, മദ്ധ്യാത്മശാസ്ത്രം
വേണ്ടുംപോലഭ്യസിച്ചും, പരമഗുരുവര-
പ്രീതി നേടീ ക്രമത്തിൽ
ശ്രീ സുബ്രഹ്മണ്യ മന്ത്രം ഗുരുമുഖ ഗളിതം
ചൊല്ലിയും സിദ്ധിനേടി

4. 'മൂർഖൻപാമ്പിൻ വിഷത്താലൊരുവനു വരുമാ-
മൃത്യുവോ സാരമില്ലാ
കാലത്തിൻ ക്രൂരസർപ്പം പലപലയുഗമാ-
യാത്മനാശം വരുത്തും
സംസാരത്തിൻ വിഷം തീണ്ടിടുമൊരുവനെ ര-
ക്ഷിക്കുവാനാത്മവിദ്യാ
വേണം, മറ്റൊന്നുകൊണ്ടും, മൃതിജയമരുളാൻ
സാദ്ധ്യമല്ലാ തരിമ്പും'

5. ഇത്തത്വം നീലകണ്ഠാർഭകനവിടെ നടാ-
ടെത്തദാ കേൾക്കെയുള്ളിൽ
സത്യം ബോധിച്ചുകൊണ്ടാപ്പരമഗതിവരി-
ച്ചീടുവാൻ ശിഷ്യനായി

വേദാന്തം, തർക്ക, യോഗം പലവിധ വിഷയം
വേണ്ടപോലഭ്യസിച്ചു
വേഗേനാഷ്ടാംഗയോഗം ക്രമമൊടു പരിശീ-
ലിച്ചഹോ യോഗിയായി

6. ഉണ്ടായല്ലോ മഹാത്മാവിനു മുനിവരരായ്
ശിഷ്യരത്നങ്ങൾ മൂന്നാ-
ളൊന്നാമൻ വിദ്യയില്ലാതെഴുമൊരു ജനത-
യ്ക്കേകിയാത്മപ്രബോധം
രണ്ടാമൻ, ശാസ്ത്രതത്വപ്രചരണമതിയായ്
ഗ്രന്ഥങ്ങളേറെച്ചമച്ചാൻ
മൂന്നാമൻ 'തീർത്ഥപാദാഭിധയതികുല സത്-
സംപ്രദായം വളർത്തി

7. പാണ്ഡിത്യം ചേർന്ന ശാസ്ത്ര പ്രകരണപരമാം
ഗ്രന്ഥമേറെച്ചമച്ചും
ശ്രേയസ്സേകിസ്സമോദം സവിധമണയുമാ-
ശിഷ്യരെ ജ്ഞാന സത്താൽ
സായുജ്യപ്രാപ്തരാക്കാൻ ഗുരുതരമുപദേ-
ശങ്ങളും നൽകി മേവി!
ശ്രീമദ് വിദ്യാധിരാജൻ ഗുണനിധി,മതിമാൻ
– മൂവരും ധന്യരായി

8. ശ്രീമാൻ വിദ്യാധിരാജൻ വിതറിയൊരറിവാൽ
ശിഷ്യരേറെജ്ജ്വലിച്ചു!
ശ്രീമന്നാരായണാഖ്യൻ ഗുരു,ഗുരുതരമാം
ഗ്രന്ഥമേറെച്ചമച്ചു
വിദ്യാഭ്യാസം ലഭിക്കാതുഴലുമൊരു ജനം
വിദ്യയാലങ്ങുണർന്നൂ
സംഘത്താൽ ശക്തി നേടി, ഗ്ഗുരുകരുണ നിറ-
ഞ്ഞിന്നവർ ധന്യരായി!

9. ശിഷ്യൻ ശ്രീ നീലകണ്ഠൻ മുനി,യറിവിയലും
സ്സാഗരംതന്നെ, പക്ഷേ
ശിഷ്ടൻ വിദ്യാധിരാജൻസവിധമണയവേ-
യത്ഭുതം തന്നെ കാണ്മൂ
പുഷ്ടശ്രീ മേരുവിന്റേയരികിൽ വിലസുമാ-
കൊച്ചു കുന്നെന്നു തോന്നും
സ്പഷ്ടം, മങ്ങുന്നുവല്ലോ രവിയുടെയുദയ-
ത്തിങ്കലെച്ചന്ദ്രനെപ്പോൽ

10. ശ്രീ നീലഗ്രീവതീർത്ഥാഹ്വയ യതിവരനിൽ-
നിന്നു ശാസ്ത്രങ്ങളേറെ
ശ്രീ പന്നിശ്ശേരി കേട്ടെങ്കിലുമവയിലെഴും
സംശയം തീർത്തുകിട്ടാൻ
ചെന്നൂ ഗുർവ്വാജ്ഞയാലേ പരമഗുരുവരൻ-
മുന്നി, ലെന്നാലതൊന്നും
ചൊന്നീടാൻ നൽകിയില്ലാ-അവസരമിതരം
കാര്യമോതിക്കഴിച്ചൂ!

11. നൈരാശ്യംപൂണ്ടുപോന്നൂ, തവണകളിതുപോൽ
രണ്ടുകൂടിക്കഴിഞ്ഞു
'വേണം നാലഞ്ചിരട്ടിഷലിശ, യരുളുമെൻ-
സ്വത്തിനാദായമായി
മേലിൽ വർദ്ധിച്ചിടാഞ്ഞാൽ മുതലിതു തരുവാ-
നൊട്ടുമേ പറ്റുകില്ലെ-
ന്നോരണം' ചൊല്ലിയേവം, പരമഗുരുവരൻ
ശാസ്ത്രമർമ്മം മൊഴിഞ്ഞു

12. സംന്യാസി ശ്രേഷ്ഠരായോർ, ശമദമനിയമം
നേടി വൈരാഗ്യമാർന്നോർ,
സാക്ഷാത്കാരം ലഭിച്ചോർ, യതികുലവരരായ്
മൂന്നുപേർ; വൈദ്യനെം കേ,
നന്ത്യാർവീടൻ, വെളുത്തേരി,യരുമകവിയും
ശ്രീ പെരുന്നെല്ലി വൈദ്യൻ
ശ്രീ പന്നിശ്ശേരിയും, കുമ്പളമൊരു മതിമാൻ
ഹാ, ദ്വിതീയാശ്രമസ്ഥർ!

13. ശ്രീമദ് വിദ്യാധിരാജൻ മുദമൊടരുളിയോ-
രുജ്ജ്വലജ്ഞാന വാക്കാൽ
ശ്രീമാനാം കുമ്പളത്തിൻ ധവളതരമഹത്-
കീർത്തി പാരിൽ പരത്തി
രാഷ്ട്രീയത്തിൽ ജ്വലിച്ചാപ്രതിഭ,രവി സമം
കേരളത്തിൻ നഭസ്സിൽ
ശോഭിച്ചാരാദ്ധ്യനായീ, സകല ബുധജന-
ത്തിന്നുമേ പൂജ്യനായീ.

◆◆◆◆◆◆◆◆

## തൃതീയദളം - തിരുവടികളുടെ അന്യാദൃശമായ മഹത്വം

1. മൂന്നോ നാലോ ദിനങ്ങൾ കഴിയുമൊരു ഗൃഹ-
സ്ഥന്റെ ഗേഹേ, ചിലപ്പോൾ
സാന്നിദ്ധ്യംകൊണ്ടുമാത്രം പല സുകൃതികളും
ശിഷ്യരായ് ധന്യരായി!
ഭീ യേശീടാതെ ധീമാൻ ശ്രുതിയുടെ വെളിവിൽ
ശാസ്ത്രഭാഷ്യം ചമച്ചൂ
മൂഢന്മാരന്നുറപ്പായ്ക്കരുതിയ പല മാ-
നങ്ങൾ ഖണ്ഡിച്ചെറിഞ്ഞു

2. രണ്ടാംമുണ്ടും പഴഞ്ചൻ കുട, വിശറിയുമാ-
യെങ്ങുമേ സഞ്ചരിക്കും
സ്വാസ്ഥ്യത്തോടൊന്നിരിക്കാൻ സ്ഥലമൊരു ചതുരം
പോലുമർത്ഥിച്ചതില്ലാ!
ഇഷ്ടംപോലാശ്രമം തീർക്കുവതിനൊരു മഹാ-
നേകി നൂറേക്കർ ഭൂമി
എന്നിട്ടോ തള്ളിയെല്ലാം ധനമൊരണുവും
മോഹമില്ലാത്ത മുക്തൻ

3. പ്രാവീണ്യം നേടി വേഗം കലകളിലഖിലം
-ചെണ്ട, സംഗീത,രാഗം
മേളം, ചിത്രം, മൃദംഗം, തകിലുമതുവിധം
ഗുസ്തിയും വശ്യമായി
വേദാന്തംപോലെ യോഗം, സകല കലകളും
വന്നഹോ നൃത്തമാടി
ഹാ, സാഹിത്യാംബ ഹൃത്തിൽ,സ്സരസമധുരമായ്
തൂകി ഗീതങ്ങൾ നാവിൽ

4. ജ്ഞാനം നേടീ മഹാത്മാ, ബഹുവിധ നിലയിൽ
യോഗവേദാന്ത തത്വ-
ജ്ഞാനം, വിജ്ഞാന,മെല്ലാം പലഗുരുവരരിൽ
നിന്നുമായി ക്രമത്തിൽ
ഇല്ലാ ചേർന്നില്ലയെങ്ങും, ബിരുദമണിയുവാൻ
സത്കലാശാല തന്നിൽ!
എന്നിട്ടോ, ജ്ഞാനമാർ നന്നറിവിനുടെ കലാ-
ശാലയായ് തീർന്നു വിജ്ഞൻ!

5. ആരേയും പേടിയില്ലാ, മറുപടിയുടനേ
നൽകിടും ധീരമായി
ശ്രീമദ് വിദ്യാധിരാജൻ, ശ്രുതിയുടെ വെളിവിൽ
ശാസ്ത്രതത്വം പുതുക്കി
ഈ ലോകം തിങ്ങിവിങ്ങും കരുണനിറയുമാ-
ചിത്സ്വരൂപത്തെയല്ലോ
നേരേ കാണുന്ന,തപ്പോൾ ഭയമെവിടെ നിജാ-
നന്ദഭാവത്തിലാഴ്ന്നാൽ

6. കൗമാരത്തിൽ പ്രശാന്ത സ്ഥലമതിലൊളിവിൽ
ചെന്നു ദേവാലയത്തിൽ
ധ്യാനം പൂണ്ടങ്ങിരുന്നാ മതിയിൽ നിജ വെളി-
ച്ചം തെളിഞ്ഞീടുവാനായ്
അന്നത്തെശ്ശീലമാണീ പുരുഷമണി മഹാ-
യോഗിയായ് തീർന്നതേവം
ചൊല്ലുന്നൂ ലോകമെല്ലാം, നിയതമതു ചെറു-
പ്പത്തിലേ ബോദ്ധ്യമായി

7. ഓരോരോ കാലമോരോ മഹിതചരിതരാം
പൂജനീയർ ജനിച്ചാ-
വോളം ത്യാഗോജ്ജ്വലത്താം ബഹുവിധ മഹദാ-
ദർശമേകും പ്രമോദാൽ
നാനാകർമ്മങ്ങളാലേ,യുലകിനുടെ കൊടും
ദുഃഖമെല്ലാമകറ്റാ-
നേവം വിദ്യാധിരാജൻ ജനിമൃതിയൊഴിയാൻ
ജ്ഞാന ബീജം വിതച്ചു

8. തർക്കം തീർന്നില്ലിതേനാൾവരെ,യിവിട,വിടേ-
ക്കേതിലാം ജ്ഞാനമേറു-
ന്നദ്വൈതത്തിങ്കലാണെന്നൊരുമത,മധികം
യോഗമാർഗ്ഗത്തിലെന്നും
അല്ലാ! നാനാ കലാവിദ്യയിൽ– ഇതുകളി,ലെ-
ല്ലാറ്റിലും വച്ചു വിദ്വാൻ
തന്നെന്നാം, വേണ്ട തർക്കം, തിരുവടി പുകളേ-
റുന്നു വിദ്യാധിരാജൻ!

9. 'പാപത്തിൻ പുത്രരാ,ണീ നര' രിതി യുയരു-
ന്നാരവം സ്വാമി കേൾക്കെ
ചൊൽപൊങ്ങുന്നേറ്റുമാന്നൂരി,ലൊരുദിനമഹോ
യാത്രപോകുന്ന നേരം

ഇത്തത്ത്വത്തെശ്ശരിക്കും പരനറിവതിനായ്
ക്രൈസ്തവാദർശതത്ത്വം
നന്നായിച്ചേർത്തൊതുക്കിപ്പറയുമൊരു മഹാ-
ഗ്രന്ഥവും തീർത്തു യുക്ത്യാ

10. ശാസ്ത്രം ചൊല്ലുന്ന മാർഗ്ഗക്രമമതു പരിശോ-
ധിച്ചു ഹാ,ബൈബിളിന്റെ
ന്യായത്തിൽ യുക്തിയേന്തി പ്രമുഖഗഹനമാം
തത്ത്വമെല്ലാം പഠിച്ചും
സാരം സർവ്വം നിരൂപിച്ച,തിലൊളിയുവതാം
യുക്തിഭംഗം തകർത്തും
സാരഗ്രന്ഥം ചമച്ചാ,നലസമതികളിൽ
തത്ത്വബോധം വളർത്താൻ

11. ശ്രീമദ് വിദ്യാധിരാജൻ സകലകലകളിൽ
വിജ്ഞനായ് കീർത്തി കേൾക്കെ
പുത്തേഴം മേനവൻ, സ്വാമികളെയൊരുദിനം
ഭാഷയിംഗ്ലീഷുചൊല്ലി-
കേൾപ്പിച്ചിട്ടങ്ങു വീണ്ടും മൊഴിയുവതിനപേ-
ക്ഷിച്ചു ഹാ, ഭക്തിപൂർവ്വം
'നോക്കാ'-മല്പം കഴി,ഞ്ഞാ വരികളഖിലവും
ചൊല്ലിയായാസമെന്യേ!

12. കീർത്തിയ്ക്കായ് മോഹമില്ലെന്നതിനൊരു തെളിവാം
സ്വാമിതൻ ഷഷ്ടിപൂർത്ത്യാ-
ഘോഷത്തിൻനേര,'മയ്യോ ലളിതലളിതമായ്
വേണമാഘോഷമെല്ലാം'
ആർഭാടം തീണ്ടിടാതങ്ങൊരു ലഘുതരമാ-
മാശ്രമം തീർത്തു ഭംഗ്യാ
കൂറ്റൻ സൗധം ചമയ്ക്കുന്നവർ ലളിതതരം
ജീവിതം കണ്ടുമോർക്കാൻ!

13. ഇല്ലല്ലോ കാവിവേഷം, ലളിതശുഭതരം
ശുഭ്ര സംശുദ്ധ വസ്ത്രം,
ഇല്ലാ ദണ്ഡും കരത്തിൽ, യതികുലവരനാ-
നീണ്ട വെൺതാടി മാത്രം
ചൊല്ലും നേത്രങ്ങൾ രണ്ടും 'കഠിനതരതപം
ചെയ്ത യോഗീന്ദ്ര'നെന്നായ്
എല്ലാ വർണ്ണാശ്രമത്തിന്നുപരിവിലസുമീ-
ജ്ഞാനി ഹാ, മുക്തനത്രേ.

14. ആർഭാടം കാട്ടിയില്ലാ, അതിശയമതുകാ-
ട്ടിദ്ധനം കൈക്കലാക്കാൻ
കാംക്ഷിച്ചില്ലാ മഹാത്മാ, സകലകലയിലും
ജ്ഞാനമേറ്റം വരിച്ചോൻ
ശിഷ്യന്മാരോടുപോലും ധനവിനിമയമാം
ശുദ്ധമാർഗ്ഗം മൊഴിഞ്ഞും
നിർല്ലേപൻ, ഹാ, ചരിച്ചൂ, പരമചിതിരസാ-
നന്ദഭാവം നുകർന്നും.

15. ശ്രേഷ്ഠന്മാരാമൃഷീന്ദ്രപ്രഭൃതികൾ മതിയിൽ
സത്യമായ് കണ്ടതാമീ-
യദ്വൈതത്തിന്റെ തത്ത്വം ലളിതവിവരണം
ചേർത്തതിൻ ജ്ഞാനമാർഗ്ഗം
മുഖ്യം തന്നെന്നറി,ഞ്ഞങ്ങിതരകുഹകമാം
വാദമെല്ലാം തകർത്തും
ലോകത്തിന്നായി നീണാളറിവു പകരുവാൻ
യോഗിയുൽബ്ബുദ്ധനായീ

16. തത്ത്വാന്ത: സാരമെല്ലാം ഗുരുവരമൊഴിയിൽ
നിന്നു നേരേയറിഞ്ഞും
മന്ത്രം ലക്ഷങ്ങൾ ചൊല്ലി,ശ്ശമദമനിയമം
പാലനം ചെയ്തു, യോഗം
സച്ഛ്രദ്ധം നേടിയും, ഹാ! വിഷയരതിയിൽ വൈ-
രാഗ്യവും, യോഗി, പിന്നെ-
ബ്രഹ്മാനന്ദം സ്വദിച്ചങ്ങമൃതസമരസം
പൂകിയും വാണു ധന്യൻ!

17. ബ്രഹ്മാനന്ദം നുകർന്ന,ങ്ങിഹപരസുഖമേ-
ക്ഷുദ്രമെന്നായ് ത്യജിച്ചും
അദ്വൈതത്തിന്റെ മർമ്മം നിഖിലവുമുപദേ-
ശിച്ചു സംതൃപ്തനായും
സത്യം, സ്നേഹം, ദയാവായ്പിവയനുഭവമായ്
ലോകരിൽ ബോദ്ധ്യമാർന്നും
ധന്യൻ, വിദ്യാധിരാജൻ, പുകളൊടു വിലസീ-
ശുക്രനക്ഷത്രമായീ!

18. തീരെത്തൊട്ടില്ല വിത്തം, വിഷയരസമഹോ
ലേശമങ്ങേശിയില്ലാ
നാളെ, ക്കീർത്തിക്കുവേണ്ടിഗ്ഗുരുവരനുലകിൽ
കർമ്മമേ ചെയ്തതില്ലാ

ജാഗ്രത്സ്വപ്നാദ്യവസ്ഥാത്രയമതിൽ വിലസു-
ന്നാത്മ സാക്ഷിത്വഭാവം
ലോകേ ദർശിച്ചു ലീലാരസികനഖില ദൃ-
ശ്യത്തിലും ജ്ഞാനദൃഷ്ട്യാ

19. ഇല്ലാ ലോകം ഭരിച്ചി,ല്ലൊരു ചുവടടിയും
സ്വന്തമായില്ല പാരിൽ
ഇല്ലാ സൗധം പണിഞ്ഞി,ല്ലൊരു ഗുരുകുലവും,
കീർത്തിമോഹിച്ചതില്ലാ
സമ്പത്തൊന്നും വരിച്ചി,ല്ലിവിടെ നിജമഹ-
ത്സച്ചിദാനന്ദഭാവം
സമ്യഗ് സൗഖ്യം നുകർന്നാപ്പരമപദമണ-
ഞ്ഞീടുവാൻ കേളിയാടി

20. ബ്രഹ്മജ്ഞാനം വരിച്ചും, സതതമതിതരാ-
മാത്മസംതൃപ്തി പൂണ്ടും
കർമ്മം ഹാ, യോഗമാക്കിസ്സകലവിഷയവും
തള്ളി,വൈരാഗ്യമാർന്നും
തത് സാഷ്ടാംഗ പ്രണാമാൽ ബഹുമതിയനിശം
ഭക്തരിൽ ചേർത്തുകൊണ്ടും
ചട്ടമ്പിസ്വാമി സാക്ഷാൽ സകളവടിവിലായ്
നിഷ്കളാത്മാ വിളങ്ങി!

21. മേധാശക്തിക്കു ചേരുന്നറിവ,തിനു സമം
നില്ക്കുമേ യോഗശക്തി
ശ്രീചിന്മുദ്രയ്ക്കൊരർത്ഥം ലളിതവിവരണം
ചേർത്തു ഹാ, സ്വാമിനൽകി-
ക്കേൾക്കെ, ശ്രീമദ് വിവേകാഭിധയതിയെഴുന്നേ-
റ്റപ്പൊഴേ കൈകൾ കൂപ്പി-
ശ്ലാഘിച്ചാ,നത്ഭുതത്താൽ 'നിയതമൊരു മഹാ-
പ്രാജ്ഞനെക്കണ്ടു ഹാ! ഞാൻ'

22. 'ധീമാൻ ഗ്രന്ഥം ചമച്ചൂ വളരെ വിരളമായ്
മാത്ര'മെന്നുള്ളതോർത്താൽ
ആത്മാരാമന്നു പാരിൽ പ്രിയതരമൊരു സൽ-
ക്കർമ്മമെന്തുണ്ടു ചെയ്‌വാൻ?
ജ്ഞാനാഗ്നി ജ്വാലയാളി ത്രിഗുണജടിലമാം
വാസനാ ഗ്രന്ഥി കത്തി-
പ്പോകെ, ഗ്രന്ഥപ്രചാരപ്രചുരിമയിൽ മഹാ-
സ്ഥിച്ഛ താനേ മറഞ്ഞു

23. ശാസ്ത്രം ചൊല്ലുന്നുവെന്നോ, 'മുനി മഹിളകളെ-
കാണ്മതാശാസ്യമല്ല'
കാണുന്നാകിൽ മനസ്സങ്ങിളകിമറിയുമെ-
ന്നുള്ള ദൃഷ്ടാന്തമെത്ര ?
ശ്രീമാൻ വിദ്യാധിരാജൻ ഭവ വിഷയജമാം-
വാസനാ ജാലമറ്റോൻ
സ്ത്രീവർഗ്ഗത്തിന്നു നിത്യം ബഹുമതിയനിശം
നൽകിയങ്ങാദരിഷ്യൂ

24. കൊട്ടാരം തൊട്ടുപാവങ്ങടെ കുടിലുവരെ-
ത്തുല്യമെന്നായ് ഗണിച്ചും
ഡോക്ടർ, ജഡ്ജി തുടങ്ങിസ്സകല സഹജരും
തുല്യരാണെന്ന ഭാവം
ഭട്ടാരസ്വാമിയാർന്നൂ നിഖിലരെയുമഹോ
ഏകദൃഷ്ടിക്കു കാണ്മോൻ
ജീവന്നുള്ളാസമത്വം സകലതിലുമൊരേ
മട്ടിലായ് കണ്ടു ബുദ്ധൻ!

25. തൈയ്ക്കാട്ടയ്യാവു പണ്ടാ, കനകമണിചമ-
ച്ചീടുവാനൗഷധത്തെ
കൈയ്യിൽ കിട്ടാൻ കൊതിച്ചങ്ങഭിമതമറിയി-
ച്ചീടവേ നിർമ്മമൻ ഹാ!
സ്വർണ്ണം, മണ്ണിന്നു തുല്യം കരുതിമരുവുമാ-
യോഗി,സർവ്വം ത്യജിച്ചോൻ
സ്വർണ്ണം തന്നങ്ങു നൽകീ, കനകകൊതിയട-
ക്കീട്ടഹോ! യാത്രചൊല്ലി.

26. ഏറെസ്സമ്പത്തു നേടിപ്പലവിധ സുഖഭോ-
ഗങ്ങൾ, വൻ സൗധജാലം
നീളെത്തീർത്തും മദിച്ചും, മരുവുമൊരുവനാ-
ണീ ഗൃഹസ്ഥാശ്രമത്തിൽ
പേരാളും 'മാന്യ'ദേഹം, സുഖമിഹപരമെ-
ല്ലാമുപേക്ഷിച്ച നിസ്വൻ
വാരിക്കൂട്ടുന്നനർഘം ധന,മനനാഘമാം
സച്ചിദാനന്ദ ലോകം.

◆◆◆◆◆◆◆◆

## ചതുർത്ഥദളം - സിദ്ധികൾ

1. സന്ധ്യാനേരത്തൊരിക്കൽ ഹരിജനൊരു യുവാ-
വങ്ങു വൈദ്യന്റെ വീട്ടിൽ
വന്നിട്ടേ, 'ചൊല്ലി യെൻപൊന്നുടയവരഖിലം
ഹാ! മസൂര്യായ് കിടപ്പൂ
രക്ഷിക്കേണം ഭവാനിന്നടിയനെ'- അവനോ
ഹീനമാം, ജാതിയെന്നോർ-
ത്തെത്താൻ വൈദ്യൻ മടിച്ചു,ങ്ങൊരുതരമിലതൻ-
നീർ കൊടുക്കാൻ പറഞ്ഞു.

2. പെട്ടെന്നപ്പോൾ യുവാവുൾബ്ഭയമൊടതിജവാൽ
യാത്ര ചോദിച്ചിറങ്ങി
വൈദ്യൻ നിന്നമ്പരന്നൂ ത്ധടിതിയിൽ ഗുരുവും
കൂടിറങ്ങുന്ന കാൺകെ
മുൻപും പിൻപും നടന്ന,ങ്ങിരുളിലിരുവരും
കൊച്ചുമാടത്തിലെത്തി
കത്തുന്നക്കൈവിളക്കാൽ ഗുരു, കുടിലിനകം
പൂകിയെല്ലാവരേയും

3. തൃക്കൺപാർത്തിട്ടു ഭസ്മക്കുറി തഴുകി മരു-
ന്നൊന്നു കല്പിച്ചു നൽകി
കണ്ടൂ വൈദ്യന്നെയപ്പോ, ഉവരെയനുഗമി-
ച്ചെത്തി, ഹാ, സംഭ്രമത്താൽ
എല്ലാവർക്കും സമാശ്വാസമരുളി രുജയും
പോക്കി, യാനന്ദമേകി
ശ്രീമദ് വിദ്യാധിരാജൻ മുനിവരനിതുപോ-
ലെത്ര പേരെക്കരേറ്റി! (യുഗ്മകം)

4. സന്ധ്യയ്ക്കായ് കാറുപൊങ്ങീട്ടിരുൾ പടരുകയായ്
കായലോളം തിമിർക്കെ
പങ്കായം വീണുപോയീ, ഭയചകിതർ മിഴി-
ച്ചങ്ങു, വള്ളം കയത്തിൽ
ചുറ്റിത്താഴുന്ന മട്ടായ്, സഹചരർ ഭയ സം-
ഭ്രാന്തരായ് കേണു ചൊല്ലി
'അയ്യോ രക്ഷിക്കണേ ഹാ! അരഞൊടിയിടയിൽ-
തന്നെ യന്ത്യം കുറിക്കും.'

5. ശ്രീ വിദ്യാധിരാജൻ, കരുണചൊരിയുമാ-
ദിവ്യനക്ഷോഭ്യചിത്തൻ
ആരും പേടിക്കവേണ്ടാ മരണമിഹ വരാ-
നാർക്കുമായില്ല കാലം
ആപത്തേശാതെയെത്താം ക്ഷമയൊടു വിഹരി-
ച്ചീടുവിൻ ധൈര്യമായി.
മൂന്നോ നാലോ മിനിട്ടായ് കടവിലഭയമാ-
യത്ഭുതം വഞ്ചിയെത്തി.

6. ശ്രീമദ് വിദ്യാധിരാജൻ മുനികുലവരനെ-
ക്കണ്ട ഭാവം നടിക്കാ-
ത്താ,കെങ്കേമൻ മജിസ്ട്രേട്ടിനുടെ പെരുകിടും
ഭള്ളുമില്ലാതെയാക്കി
ചൂടേറ്റിട്ടു പൊള്ളീട്ടൊരു നിമിഷമയാ-
ളെങ്ങുമോടിത്തുടങ്ങി.
ശ്വാനക്കൂട്ടത്തെയൂട്ടിദ്ധനികനുടെയഹ-
ന്തയ്ക്കൊരാഘാതമേറ്റി!

7. സന്ദേഹം പൂണ്ട മാന്യൻ വിശദ വിവരമാ-
രാഞ്ഞ നേരത്തധർമ്മം
മുജ്ജന്മം ചെയ്ത ദുഷ്ടപ്പരിഷകളവിടെ-
ശ്വാനരായ് ജന്മമാർന്നോർ.'
എന്നുള്ളാ സ്വാമിവാക്യം ധനികനുടെ മനോ-
ഗഹ്വരം വിണ്ടുകീറി-
ത്തന്നുള്ളിൽ തിങ്ങിവിങ്ങും ധനമദമഖിലം
മാഞ്ഞു പശ്ചാത്തപിച്ചൂ

8. മുട്ടാളന്മാർ ഞെളിഞ്ഞാ വഴിയുടെ നടുവിൽ
നിന്നു ശല്യങ്ങളേറ്റം
കാട്ടിക്കൂത്താടി നില്ക്കെ,ച്ചില വിരലുകളാ-
ലങ്ങു തൊട്ടിട്ടുപോയി
പിറ്റേന്നാളാ വഴിക്കായ് വരുവതുവരെയാ-
മട്ടിലായ് നിന്നുപോയീ
ഇമ്മട്ടിൽ കേൾക്കുമാറായ് വിവിധകഥകളായ്
സിദ്ധികൾ നാടുനീളെ

9. തമ്മിൽക്കൊല്ലുന്ന ജീവിയ്ക്കതിശയകരമാം
മട്ടു കാരുണ്യമേകി
മുറ്റും ചഞ്ചാത്തമോടേ മെരുകുവതിനു നിർ-
ദ്ദേശവും നൽകി ദിവ്യൻ
ദൃക്സാക്ഷിക്കെത്ര പേരോ, എലി, പുലി, പശുവും
പൂച്ച, പാമ്പും സുഹൃത്തായ്
തുഷ്ട്യാ ജീവിച്ചുപോന്നൂ, ഗുരുവരസവിധേ
ദിവ്യസിദ്ധി പ്രഭാവാൽ

10. നമ്പ്യാർവീട്ടിൽ, മുനീന്ദ്രൻ ചില സുകൃതികൾ തൻ
സംശയം തീർത്തു വാഴ്കെ
സന്ദേഹം പൊന്തിവന്നൂ കഥകളിലവതാ-
രത്തിൽ വിശ്വാസമാണോ'
എന്തേ വിശ്വാസമില്ലേ? മറുവചനമൊടാ-
യോഗിവര്യൻ കടന്നൂ
ചന്തം ചൂഴും മുറിക്കുള്ളിലുടനെ കതകും
ചാരിയാൾക്കാർ നിരക്കെ

11. 'മന്ദ്രധ്വാനം മുഴങ്ങുന്നൊരു സമയമഹോ
ദർശനം നൽകുമെന്ന-
ങ്ങെല്ലാരോടും പറഞ്ഞാൻ മതിവരനകമേ
പോവതിൻ മുന്നമേ താൻ
അല്പം നേരം കഴിഞ്ഞങ്ങൊരുമണി നിനദം
കേൾക്കെ, നോക്കീ ജനങ്ങൾ
എന്തേ, കാണ്മൂ? നൃസിംഹം, മുനിവരനെവിടെ ?
സ്തബ്ധരായ് നിന്നു ലോകർ!

12. ചന്ദ്രം പൂട്ടിജ്ജലത്തിന്നുപരിതലമതിൽ
വാനിലും മേവു,മങ്ങി-
ങ്ങു,ണ്ടാക്കീടും ഹാ രസത്തിൽ മഴ, ഞൊടിയിലഹോ
പിന്നെ ഗോവിന്റെ നേർക്കായ്
കൊല്ലാൻ പാഞ്ഞങ്ങടുക്കും കടുവയെയൊരുനോ-
ക്കാൽ തിരിച്ചങ്ങയയ്ക്കീ-
മട്ടിൽക്കാട്ടും ചിലപ്പോൾ ചിലചില രസികൻ
സിദ്ധികൾ കൗതുകാർത്ഥം.

◆◆◆◆◆◆◆◆

## പഞ്ചമദളം - വിദ്യാധിരാജദർശനം

1. വേദം, ശാസ്ത്രം, പുരാണോപനിഷദുകളൊരേ-
സത്യമാം ചൊൽവതോരോ
രൂപം, നാമം, കലർന്നും ബഹുവിധഗുണമായ്
തോന്നുമീ ദൃശ്യലോകം,
ചൈതന്യാനന്ദസത്തെന്നറിയുവതിനു ഹാ!
തത്ത്വമദ്വൈത ചിന്താ
പദ്ധത്യാഖ്യം പ്രബന്ധം വഴി, യതിതിലകൻ
യുക്തി ഭദ്രർക്കു കാട്ടി!

2. വെള്ളത്തിൽ പൊങ്ങുമോരോ തിര, നുര, ചുഴിയെ-
ന്നുള്ള രൂപങ്ങളെല്ലാം
വെള്ളം തന്നെന്നു കാണുന്നറിവതു നിജമാം
ജ്ഞാന മന്യങ്ങൾ മിഥ്യാ
വൈവിധ്യം കാട്ടി നില്ക്കുന്നൊരുലകു, പലതായ്
കാണ്മതാം, വസ്തുവേകം,
ചിത്താമാനന്ദ ഭാവാത്മകമമൃതഘന-
ബ്രഹ്മമദ്വൈതസത്യം

3. ദൃശ്യങ്ങൾ നാമരൂപം, മുകുരതലമതിൽ
കാണുമാ ബിംബരൂപ-
ത്തിന്നസ്തിത്വം വരില്ല,ങ്ങവിടെ വിലസുമാ-
ബിംബമോ തോന്നൽ മാത്രം
എപ്പോൾ കണ്ണാടി കാണി,ല്ലവിടെ വിലസുമാ-
ബിംബവും മാഞ്ഞുപോകും
ബ്രഹ്മത്തിന്നുണ്മയുണ്ട,ങ്ങിതരതലമതിൽ
കാണ്മതോ മിഥ്യയത്രേ

4. മുമ്പേയറ്റീടവേ വാസന, മുടിയുമഹം-
ഭാവ,കർതൃത്വമെല്ലാം,
സച്ചിത്തൊന്നായി നിൽക്കും ഘനമമലതരാ-
നന്ദ ബോധത്തിലെല്ലാം
മുറ്റിത്താനേ ലയിക്കും, ത്രിപുടി മുടിയവേ
മുന്നമാഭേദമീയും,
ജീവൻ ബ്രഹ്മൈക്യമാളാൻ, വഴിയിതു ഭഗവാൻ
കാട്ടി വിദ്യാധിരാജൻ!

5. ശ്രീമദ് ഗീതാർത്ഥവേദസ്മൃതിയിവയിലെഴും
ബ്ഭാഷ്യ വൈരുദ്ധ്യമെല്ലാം
സൂക്ഷ്മാംശത്തോടു കാട്ടി,പ്പുതിയൊരറിവിലെ-
ച്ചക്രവാളം തുറന്നു
സത്യം കാട്ടുന്ന മാർഗ്ഗം, ബ്ഭയമൊരുലവവും
പറ്റിടാ,താത്തമോദം
ധൈര്യത്തോടങ്ങു കാട്ടി,പ്പഴയ പലതരം
ആന്ധ്യമെല്ലാമകറ്റി

6. ആളിക്കത്തുന്ന നാനാ വിഷയവിഷമതാം
ഭോഗപാനീയമെല്ലാം
കോരിക്കോരിക്കുടിച്ചാലനുനിമിഷമഹോ
വാസനാ ഗ്രന്ഥി ചീർക്കും
വൈരാഗ്യംകൊണ്ടു ഭോഗങ്ങളെയനുനിമിഷം
തള്ളിയീമാനസത്തെ
നേരായ്, സദ്ബുദ്ധിയാലേ ക്രമവഴിയിൽ മെരു-
ക്കീടിലോ ഗ്രന്ഥി പൊട്ടും

7. മാംസം തിന്നാൻ കൊതിപ്പോ,നവനവനുടെ വാ-
ദം ജയിപ്പാൻ ശ്രമിക്കും.
'മർത്ത്യന്നായിട്ടുമാത്രം വിവിധതര ജഗത്-
പ്രാണിവർഗ്ഗത്തെയീശൻ
സൃഷ്ടിച്ചെ'ന്നുള്ള വാദം ശരി, ' മനുജരെ ഹാ!
ജന്തുവിന്നങ്ങുതിന്നാ-
നല്ലോ,യീശൻചമച്ചെ'ന്നവ പറയുകിലോ
മർത്ത്യ! നീയെന്തുചെയ്യും ?

8. 'വേദം ശൂദ്രന്നുമാകാ, മതിനെതിരുപറ-
ഞ്ഞീടുവോൻ പാപിയത്രേ!
ജ്ഞാനം മർത്ത്യന്നവശ്യം, പവനനു സമമാം
ഭക്ഷണംപോലെയും, ഹാ
പിന്നെന്തേ, ഭാരതത്തിൽ സ്ഖലിതമിതുവരാൻ ?
നിന്ദ്യമീ വാദമെല്ലാം'
ധൈര്യത്തോടന്നുവിജ്ഞൻ, ഗുരുവരനരുളീ-
സത്പ്രമാണങ്ങളാലേ

9. 'ജന്മംകൊണ്ടോർക്കിലാരും ദ്വിജത കലരുവോ-
രല്ല, പിന്നങ്ങു ചെയ്യും
കർമ്മം രണ്ടാൾക്കുമാകാ,മതുവഴിയുയരാം
ദേവനായും ജഗത്തിൽ

ശൂദ്രൻ കർമ്മത്തിനാലേ ദ്വിജനുസമനതായ്
തീർന്നതായ് വേദമെല്ലാം
ഭദ്രം ഘോഷിപ്പി'തെന്നും നിരവധി തെളിവാൽ
ജ്ഞാനി കാട്ടിസ്സുധീരം

10. ബ്രഹ്മജ്ഞാനം വരിക്കാത്തൊരുവനിഹ വെറും
ശൂദ്രനാം, ജ്ഞാനമാർന്നാൽ-
മാത്രം സദ്ബ്രാഹ്മണൻതാൻ, ദ്വിജകുലമതിലായ്
ജന്മമാർന്നുള്ള മർത്ത്യൻ
ദുഷ്കൃത്യം ചെയ്തു നിത്യം കഴിയുകിലവനോ
ഹന്ത! ചണ്ഡാലനത്രേ!
സൽകൃത്യം ചെയ്യുമെങ്കിൽ പറയനൊരു മഹാ-
ബ്രാഹ്മണൻ തന്നെയാകും!

11. ജ്ഞാനം സർവ്വർക്കുമൊപ്പം വിഹിതമതു നിഷേ-
ധിക്കുവാൻ ആരു പാരിൽ ?
ഇത്തത്വം ചക്രവാളം വരെയുമറിയുവാൻ
ജ്ഞാനി വിദ്യാധിരാജൻ
ഉച്ചത്തിൽ ചൊന്നു യാഥാസ്ഥിതിക കുമതികൾ
മൂകസംഭ്രാന്തരായി
'വേദങ്ങൾ പൗരുഷേയം' തെളിവുകൾ ലിഖിതം
നൽകി ധീരൻ മഹാത്മാ!

12. 'ഇക്കാണും ദൃശ്യമെല്ലാം നിഴലിനു സമമാ-
ണൊട്ടുമസ്തിത്വമില്ല
സൃഷ്ടിച്ചെന്നുള്ള വാദം വെറുമൊരു പൊളിയാ-
ണുള്ളതോ തോന്നൽമാത്രം
നിസ്സംഗത്വം പുലർത്തിക്കഴിയണമിവിടെ-
ജ്ജീവിതാംബോധി താണ്ടാൻ'
എന്നുള്ളാത്തതത്വമർമ്മം ശ്രവണ മനനമാർ-
ഗ്ഗേണ കാട്ടീ മഹാത്മാ!

13. ഹാ! വിത്തിന്നുള്ളിൽ നൂറായിരമരിക,ളതിൽ-
ലീനമാം വൃക്ഷജാലം
നീരും മണ്ണും പ്രകാശം, പവനനുമതിനോ-
ടൊപ്പമായ് ചേർന്നുവെങ്കിൽ
കാലം കൂടിക്കഴിഞ്ഞാൽ, വളരുമൊരു വനം;
ചുട്ട വിത്തോ കിളിർക്കാ
ജ്ഞാനാഗ്നിത്താപമാർന്നാൽ: ഇതി യതിവരനാ-
ജീവിതംകൊണ്ടു കാട്ടി!

14. ശാസ്ത്രം ചൊല്ലും പ്രമാണം സകലമറിയുവാൻ
പുസ്തകത്തിന്റെയുള്ളിൽ
മാത്രം ചുറ്റുന്ന മന്ദൻ നിയതമൊരു മഹാ-
ജ്ഞാനിയായ് തീരുകില്ലാ
ശാസ്ത്രാന്തഃസാരമെല്ലാം ഗുരുമുഖ വഴിയായ്
ശ്രദ്ധയോടെ ശ്രവിച്ചാൽ
മാത്രം മുക്തിക്കു യോഗ്യൻ, മനനവുമതുപോൽ
സാധനം ചെയ്തുപോകിൽ

15. ശാസ്ത്രം ചൊല്ലുന്ന സത്യം വളരെ വിപുലമാ-
ണെങ്കിലും സംഗ്രഹിച്ചാ-
ഗ്രന്ഥത്തിൽ ചൊന്നു വിദ്യാധിപഗുരുവര'ന-
ദ്വൈത ചിന്താസരിത്തിൽ
ബ്രഹ്മം സത്യം; ജഗത്തോ, ക്ഷണികമനൃതമാം
'തത്വമസ്യാദി വാക്യാൽ'
അദ്വൈതത്തിന്റെ സാരം വെളിവൊടറിയുവാൻ
ചൊന്നു വിദ്യാധിരാജൻ

16. എപ്പോൾ ഹാ, ഭേദഭീതൻ വിലയമതു ഭവി-
ക്കുന്നു 'ഞാൻ' 'നീ', 'യതെ'ന്നും
ബന്ധം, മോക്ഷം, പ്രപഞ്ചം വിവിധ വിഷയവും
ഭോക്തൃ കർതൃത്വമെല്ലാം
അപ്പോൾ തന്നങ്ങടങ്ങും മതി'യഹ'മൊടു ചേർ-
ന്നുള്ളതാം വൃത്തി, പിന്നെ-
സ്സത്താബോധം തിളങ്ങിത്തെളിയുമനിശമാ-
സച്ചിദാനന്ദഭാവം

17. ദേഹം, ജീവൻ, ജഗത്തായ് പലപല വടിവിൽ
തോന്നുമീ ദൃശ്യജാലം
നാനാത്വത്തിൻ ഭ്രമംതാ,നതുമറയുകിലോ
സത്തതാൻ ബാക്കി,യപ്പോൾ
ബ്രഹ്മം താനെന്നറിഞ്ഞോ,രനുഭവമുണരു-
ന്നേരമെല്ലാം മറന്നും
അദ്വൈതാനന്ദമാകുന്നൊരമൃത രസമാം
മുക്തി താനേ ഭവിക്കും.

◆◆◆◆◆◆◆◆

# ഷഷ്ടദളം - മഹാസമാധി

1. വള്ളിത്തട്ടേറിമൂടി, ത്തരുനിരതണൽ വീ-
ശിക്കിളിക്കൊഞ്ചൽ തൂകീ
മന്ദം മന്ദം കുളിർകാ,റ്റിളകിയൊഴുകിടും
മഞ്ജുപൂങ്കാവനത്തിൽ
നെല്ലിൻപാടപ്പരപ്പാ,ലിരുവശവുമതീ-
വാഭയേറ്റുന്ന ദൃശ്യം
ക'ണ്ടിക്കാവെൻ സമാധിക്കുചിതമൊരിട'മെ-
ന്നാങ്ങു കല്പിച്ചു മുന്നം

2. അന്ത്യത്തോടന്നടുത്തൂ തിരുവടികളെയ-
ശ്ശിഷ്യവൃന്ദം ക്ഷണിച്ചൂ
തെക്കോട്ടേക്കങ്ങു ചെല്ലാൻ, മധുരമസൃണമാം
സുസ്വരത്തിൽ മൊഴിഞ്ഞൂ
'തെക്കോട്ടെത്താ,മൊരല്പം കഴിയു,മിരുപതും
മൂന്നുമൊത്തുള്ള മേടം
പോട്ടേ, തെക്കോട്ടു പോരാ,മിടവദിനകരൻ
കാണുവാൻ കാലമില്ലാ,

3. വേഗത്തിൽ കേട്ടറിഞ്ഞൂ, ഗുരുവിനസുഖമാ-
ണെന്ന ദുർവാർത്ത, യപ്പോൾ
നേരേ വന്നെത്തി, നാരായണഗുരു, ഗുരുവിൻ-
ദർശനം കിട്ടുവാനായ്
തേനോലും ചാരുമന്ദസ്മിതരുചിയരുളി-
ശ്ശിഷ്യനെ സ്നേഹപൂർവ്വം
ചാരത്തായങ്ങിരുത്തി,ക്കുശലമഖിലവും
ചൊല്ലി രാവും കഴിച്ചാൻ

4. ആ ദിവ്യാത്മാഭിരാമൻ, നിജതനുവെടിയാ-
റായിതേ,'യല്പനേരം
ജീവൻ ബ്രഹ്മൈക്യമാളാനിനി'യതെവിടെയോ-
നിന്നു കേട്ടെന്നപോലെ
വന്നെത്തീ ഗഞ്ചിറാ വാദ്യമൊടപരിചിതൻ,
കൊട്ടി മോദം ശ്രവിച്ചൂ-
അ,ന്നാദബ്രഹ്മലീനൻ ഗുരു,വതികുതുകം
പൂണ്ടു വായിച്ചു വാദ്യം

5. അജ്ഞാനാന്ധ്യം ക്രമത്തിൽ ഗുരുവര,നനഘൻ
ജ്ഞാനമേകിത്തുരത്തി
മദ്ധ്യാഹ്നാർക്കന്നു തുല്യം പ്രഭ വിതറി, മറയാൻ
ചക്രവാളത്തിലെത്തി
അസ്ഥാന്മാരീ, മുനീന്ദ്രൻ സകലകലയിലും
സർവ്വവിദ്യാധിരാജൻ
തന്നാണെന്നോർത്തതില്ലാ, 'ശതമരകഴിയു-
മ്പോളറിഞ്ഞീടു'മെന്നായ്

6. ക്ഷിപ്രം ഫോട്ടോയെടുത്തൂ, വലതിടതുവശം
രണ്ടു ശിഷ്യപ്രധാനർ
പിന്നിൽ ശിഷ്യപ്രശിഷ്യപ്പുരുഷമണികള-
ങ്ങാദരത്തോടു നിന്നു
'തെക്കോട്ടൊന്നങ്ങു ചെല്ലാൻ ഗുരുവരനൊടപേ-
ക്ഷിച്ചവാറപ്രകാശം
ബ്രഹ്മജ്യോതിസ്സിലാഴാൻ സമയമുടനെയാ-
യെന്നതങ്ങോർത്തിരുന്നോ ?

7. കർമ്മം പ്രാരബ്ധമറ്റൂ,തനുവതു വെടിയാൻ
കാലമായെന്നുറച്ചൂ!
സ്വല്പം ക്ഷീണിച്ചതാമ,ത്തനു കരമതിനാൽ
മന്ദമായ് താങ്ങി ശിഷ്യർ
ശ്രീമദ് പത്മാസനത്തിൽ പരരസരുചിയിൽ
ലീനനായ്, ദിവ്യനപ്പോൾ
ജീവബ്രഹ്മൈക്യമാർന്നൂ, ഘടവിഘടനമാർ-
ന്നുള്ളൊരാകാശ തുല്യം

8. വിശ്വത്തോളം വളർന്നോരമലമുനിവരൻ
യോഗി വിദ്യാധിരാജൻ!
ചിദ്ധാമംപൂണ്ട വാർത്താശ്രവണമതിതരാം-
ദുഃഖമെങ്ങും പരത്തി
പെട്ടെന്നായ് വന്നു ചേർന്നൂ പ്രമുഖ സുകൃതികൾ
പന്മനക്കാവിലപ്പോൾ
നിർദ്ദേശം പോലെ ദേഹം വിധിയിലുപചരി-
ച്ചങ്ങിരുത്തീ സമാധി!

9. ശ്രീമദ് വിദ്യാധിരാജൻ തിരുവടിവിലസും
സത്സമാധിസ്ഥലത്തായ്
ശ്രീയേറും പീഠവും, സൽക്കലവിരുതിയലും-
വണ്ണമായ് ഭക്തിപൂർവ്വം

ശ്രീസുബ്രഹ്മണ്യദേവാലയമതിരഭസം
തീർത്തു പൂജിക്കയായീ
ശ്രീമാന്മാർ ഭക്തവൃന്ദം തിരുവടികളെയി-
ന്നന്തരംഗത്തിലും ഹാ!

10. ഈ ലോകത്തിങ്കലൊന്നിങ്കലുമഭിരുചിയി-
ല്ലന്യലോകത്തിലും താ-
നാത്മാനന്ദാനുഭൂതിക്കുളിരിൽ മുഴുകിയീ-
ബാഹ്യലോകം മറന്നും
കാലം നീക്കുന്ന കാല,ത്തെവിടെവിധിനിഷേ-
ധങ്ങളെന്തുണ്ടു ലക്ഷ്യം?
ബാലക്രീഡാവിലാസത്തൊടു ജഗദടനം
ചെയ്തു ഹാ, സാക്ഷി ഭാവാൽ

11. ഇക്കാണും ലോകമെല്ലാം വിലയവശഗമാം
പിന്നുദിക്കും ക്രമത്തിൽ
ചിക്കെന്നെല്ലാം വളർന്നബ്ബഹുഗുണനിറമായ്
നാമരൂപങ്ങളാലും
പിന്നെ കാണാതെയാ,മിങ്ങനെയുദയലയം
തന്നതിൻമട്ടതെന്നായ്
തന്നെത്താൻ കാട്ടി, ബോധക്കതിരവലസിതൻ
മുക്തനെക്കുമ്പിടുന്നേൻ!

12. ആരും ചെല്ലാൻ മടിക്കുന്നറിവിനുടെയര-
ണ്യാന്തരത്തിൽ കടന്നാ-
ശാസ്ത്രാന്തഃസാര മർമ്മം, ശമദമനിയമോ-
പാസനാ മൂർച്ചയേറും
ശസ്ത്രത്താൽ ചിന്തിവേഗം ലളിതസരസ,മ-
ദ്വൈതചിന്താപ്രബോധ-
സ്സദ്ഗ്രന്ഥത്താൽ നമുക്കേകിയ ഗുരുവരനെൻ-
സത്പ്രണാമം! പ്രണാമം!

13. മായാമോഹത്തിലാഴ്ന്നങ്ങുഴറി വലയുമെൻ-
സദ്സ്വരൂപം വരിക്കാൻ
ദേവൻ, വിദ്യാധിരാജൻ തിരുവടി,യിവനിൽ
ദൃഷ്ടിയിന്നൊന്നയയ്ക്കാൻ
കാരുണ്യം കാട്ടിടേണേ, ദയയുടെ കടലാം
പ്രാജ്ഞ ! നിൻമുന്നിലെൻ സാ-
ഷ്ടാംഗത്തിൻ സത് പ്രണാമം, ഭവഭയഹരനാ-
മീശനെക്കുമ്പിടുന്നേൻ!

*ശുഭമസ്തു*

◆◆◆◆◆◆◆◆

# ശ്ലോകങ്ങളുടെ വ്യാഖ്യാനം

**ധ്യാനം-** ജാഗ്രത്ത്, സ്വപ്നം, എന്നിപ്രകാരമുള്ള ജീവന്റെ സംസാരത്തിലെ മൂന്നവസ്ഥകളേയും പ്രകാശിപ്പിച്ചുകൊണ്ട് സാക്ഷിരൂപമായും , നാലാമത്തെ സ്വരൂപ ദർശനമായ തുരീയാവസ്ഥയിൽ സാധകന് ആനന്ദമായും, മൂന്ന് കാലത്തും അവ്യയമായി പ്രകാശിച്ചു നില്ക്കുന്ന സത്തായും, ജ്ഞാന സ്വരൂപമായും, ഈ കാണപ്പെടുന്ന ദൃശ്യപ്രപഞ്ചത്തിന്റെ എല്ലാം പരമാർത്ഥമായ കാരണ സ്വരൂപമായും, സർവ്വ പ്രപഞ്ചഘടകങ്ങളിലും അന്തർലീനമായിരിക്കുന്ന ബോധ സ്വരൂപമായും, ജീവന്റെ ദേഹം, ഇന്ദ്രിയങ്ങൾ, പ്രാണൻ, അന്തഃകരണം മുതലായ സർവ്വ ഉപാധികളെയും തള്ളിക്കഴിയുമ്പോൾ ശേഷിക്കുന്ന രൂപരഹിത ഭാവമായും, മായയുടെ സത്വ, രജസ്തമോ ഗുണങ്ങൾക്ക് അതീതമായും, എന്റെ ആത്മസ്വരൂപമായും, അറിയുന്ന നിന്നെ സത്യസ്വരൂപമായി ഞാൻ എപ്പോഴും ധ്യാനിക്കുന്നു.

## പ്രഥമ ദളം - ബാല്യവും വിദ്യാഭ്യാസവും

ശ്ലോകം 1. <u>യോഗനിഷ്ഠാനുജന്യം -</u> യോഗവിദ്യയിൽ സാധനകൾ അനുഷ്ഠിച്ചു കഴിയുമ്പോൾ നിർഗ്ഗമിക്കുന്ന ശബ്ദത്തിന് മണിനാദത്തിന്റെ സുഖം ഉണ്ടായിരിക്കുന്നതാണ്. ആ നാദം കേൾക്കുമ്പോൾ യോഗവിദ്യയിൽ ഏതു നിലവരെ എത്തിയിട്ടുണ്ട് എന്ന് അറിയാൻ കഴിയും. പ്രാരംഭം, മദ്ധ്യമം, ഉച്ചം എന്നീ മൂന്നു നിലകളിലുമുള്ള നാദഭംഗി ആരോഹണക്രമത്തിൽ തെളിഞ്ഞു കേൾക്കാം. സ്വാമിതിരുവടികൾ യോഗവിദ്യയിൽ അത്യുച്ചനിലയെ പ്രാപിച്ച മഹാത്മാവായിരുന്നു.

ശ്ലോകം 2. <u>നങ്ങാദേവിക്കു ശർമ്മാ -</u> ശ്രീ ചട്ടമ്പിസ്വാമികളുടെ പിതാവ് വാസുദേവ ശർമ്മ, മാതാവ്, നങ്ങാദേവി

ശ്ലോകം 5. പുരാതന കാലം മുതൽക്ക് രൂഢമൂലമായിരുന്ന അന്ധവിശ്വാസങ്ങളും അനാചാരങ്ങളും വേദങ്ങളുടെയും ചരിത്ര വസ്തുക്കളുടെയും വെളിച്ചത്തിൽ ശ്രുതിയുടെയും യുക്തിയുടെയും അനുഭവത്തിന്റെയും അടിസ്ഥാനത്തിൽ വേദാധികാര നിരൂപണം, പ്രാചീന മലയാളം മുതലായ ഗ്രന്ഥങ്ങളിൽക്കൂടി ഖണ്ഡിച്ച് ജനങ്ങളെ ഉത്ബുദ്ധരാക്കി.

ശ്ലോകം 7. <u>പേട്ടേലാശാൻ</u> - പണ്ഡിതനായ പേട്ടയിൽ രാമൻപിള്ള ആശാൻ

ശ്ലോകം 12. ചുംബനം, സ്പർശനം, നോട്ടം മുതലായ വിദ്യകൊണ്ട് ശിഷ്യന്മാരെ പ്രബുദ്ധരാക്കി അവരിൽ ആത്മവിദ്യയുടെ ബീജങ്ങൾ വിതയ്ക്കുന്ന സമ്പ്രദായം നിലവിലുണ്ട്. ഇത് തമിഴിലെ ശൈവ സിദ്ധാന്താചാര്യന്മാരിലാണ് പ്രബലമായി കാണപ്പെടുന്നത്.

ശ്ലോകം 13. വേദാന്ത ദർശനത്തോടൊപ്പം തമിഴിലെ സിദ്ധാന്തവുംകൂടി സമന്വയിപ്പിച്ചതായിരുന്നു സ്വാമികളുടെ ദർശനം എന്നു പറയാം.

ശ്ലോകം 14. പ്രാണായാമ അനുഷ്ഠാനം പൂർത്തിയായതിനുശേഷം യോഗ ക്രിയകൾ പടിപടിയായി അനുഷ്ഠിച്ചുകൊണ്ടിരിക്കുമ്പോൾ കുണ്ഡലിനി മൂലാധാരത്തിൽനിന്നും ഉണർന്ന് ക്രമേണ ഓരോ ആധാരവും കടന്ന് സഹസ്രാര പത്മത്തിൽ എത്തുന്നു. ഓരോ ആധാരവും കടന്ന് കയറുമ്പോൾ അണിമാദി അഷ്ടൈശ്വര്യ സിദ്ധികൾ യോഗിക്ക് വശമായിത്തീരുന്നു.

ശ്ലോകം 15. സ്വാമികൾക്ക് ഗുരൂപദേശത്താൽ 'ബാലാ സുബ്രഹ്മണ്യ മന്ത്ര'മാണ് ലഭിച്ചത്. ആ മന്ത്രം അക്ഷരലക്ഷം ജപിച്ചുകഴിഞ്ഞപ്പോൾ വാസനാഗ്രന്ഥിക്ക് ക്ഷയം ഉണ്ടായിത്തുടങ്ങി. വളരെ ഹ്രസ്വമായ കാലംകൊണ്ട് സ്വാമികൾ അത് നേടിക്കഴിഞ്ഞു. ആ മന്ത്രം തുടർന്നും അനേകലക്ഷം ഉപാസിച്ച് ഉയർന്ന നില പ്രാപിച്ചു.

തൈയ്ക്കാട്ടയ്യാവ്- ഹഠയോഗത്തിൽ പ്രസിദ്ധിനേടിയിരുന്ന കൊട്ടാരത്തിലെ ഒരു ഉദ്യോഗസ്ഥനായിരുന്നു തൈയ്ക്കാട്ട് അയ്യാപിള്ള എന്ന പണ്ഡിതൻ. അദ്ദേഹത്തിൽനിന്നും ആദ്യകാലത്ത് സ്വാമികൾ ഹഠയോഗത്തിൽ പരിശീലനം നേടിയിരുന്നു.

ശ്ലോകം 16. തിരുവനന്തപുരത്ത് ശാസ്ത്രപടുക്കളും വിജ്ഞാനികളുമായ പല പണ്ഡിതന്മാരുംകൂടി സമ്മേളിക്കുന്ന 'ജ്ഞാനപ്രജാഗരം' എന്നൊരു സദസ്സ് ഉണ്ടായിരുന്നു. ആ സദസ്സിൽ പങ്കെടുത്ത് വിവിധ വിഷയങ്ങൾ ചർച്ചചെയ്തും തത്വവിചാരം ചെയ്തു തർക്കിച്ചും പരസ്പരം അറിവു പകരുന്ന ഒരു സമ്പ്രദായം അന്നുണ്ടായിരുന്നു. നന്നേ ചെറുപ്പമായിരുന്നെങ്കിലും സ്വാമികൾ ആ സദസ്സിൽ അതീവ ശ്രദ്ധേയനായിരുന്നു. അന്യാദൃശമായ പ്രതിഭ സ്വാമികളിൽ അന്നേ കാണപ്പെട്ടിരുന്നു. പിൽക്കാലത്ത് സ്വാമികളിൽ തെളിഞ്ഞ് വികസിച്ച യുക്തിസാമർത്ഥ്യവും ഗവേഷണ ചാതുരിയും അന്നുമുതൽക്കേ തുടങ്ങിയതാണ്.

ശ്ലോകം 17. അദ്വൈത വേദാന്ത ഗ്രന്ഥങ്ങൾ കൂടാതെ 'ഒഴിവിലൊടുക്കം' തുടങ്ങി തമിഴിലെ മറ്റു പല ശാസ്ത്രഗ്രന്ഥങ്ങളും സ്വാമികൾ ഹൃദിസ്ഥമാക്കി.

ശ്ലോകം 18. ജ്ഞാന സാധനകളോടൊപ്പം ധ്യാനയോഗം, ഹഠയോഗം, മുദ്രകൾ, സമാധി മുതലായവയിലും സ്വാമികൾ പരിശീലനം പൂർത്തിയാക്കിയിരുന്നു.

ശ്ലോകം 19. <u>ഒരു യോഗി</u>- ആത്മാനന്ദ സ്വാമികൾ.

വേദാന്തം, യോഗം, ശൈവസിദ്ധാന്തം മുതലായവയിലും സ്വാമികൾ പ്രാവീണ്യം നേടിയിരുന്നു. തന്നിമിത്തം യോഗ വേദാന്ത ജ്ഞാനമാർഗ്ഗങ്ങളെ സമന്വയിപ്പിച്ചതായിരുന്നു സ്വാമികളുടെ ദർശനം.

# ദ്വിതീയദളം - ശിഷ്യസമ്പത്ത്

ശ്ലോകം 1. വടിവീശ്വരം

ശ്ലോകം 2. ശ്രീനാരായണ ഗുരുസ്വാമികൾ സന്യസിക്കുന്നതിനു വേണ്ടി അനുയോജ്യനായ ഒരു ഗുരുവിനെ കണ്ടെത്താനുള്ള ആഗ്രഹം മുറ്റി നിൽക്കുന്ന കാലം. പൊടിപ്പഠമ്പിൽ നാരായണപിള്ള എന്ന മഹാൻ നാരായണഗുരുസ്വാമികൾക്ക് അണിയൂർ ക്ഷേത്രത്തിനടുത്തുള്ള ഒരു വീട്ടിൽ ചട്ടമ്പിസ്വാമികളെ പരിചയപ്പെടുത്തിക്കൊടുത്തു. (കൊ.വ:1058ൽ)

ശ്ലോകം 3. ശ്രീ ചട്ടമ്പിസ്വാമികൾക്ക് ഗുരുമുഖത്തുനിന്നും നേടാൻ കഴിഞ്ഞ ബാലാസുബ്രഹ്മണ്യ മന്ത്രം നാരായണ ഗുരുസ്വാമികൾക്കും പാരമ്പര്യ സമ്പ്രദായ രീതിയിൽ ഉപദേശിച്ചുകൊടുത്തു.

ശ്ലോകം 4-5 നീലകണ്ഠപ്പിള്ള എന്ന ഒരു യുവാവിന് മൂവാറ്റുപുഴവച്ച് ശ്രീ ചട്ടമ്പിസ്വാമികളെ ദർശിക്കാനുള്ള ഭാഗ്യം സിദ്ധിച്ചു. വിഷചികിത്സ പഠിക്കാൻ താല്പര്യമുണ്ടായിരുന്ന നീലകണ്ഠപ്പിള്ള സ്വാമികളുടെ സംഭാഷണത്തിൽ പ്രചോദിതനായി ആത്മവിദ്യയിൽ തല്പരനായിത്തീർന്ന് സന്യസിച്ചു.

ശ്ലോകം 6. ശ്രീ ചട്ടമ്പിസ്വാമികളുടെ മൂന്നു ശിഷ്യരിൽ പ്രഥമ ശിഷ്യനായ ശ്രീനാരായണ ഗുരുസ്വാമികൾ ആത്മവിദ്യയിൽ പിന്നോക്കം നിന്ന ജനതയെ ആത്മവിദ്യകൊണ്ട് പ്രബുദ്ധരാക്കി. ശ്രീ നീലകണ്ഠ തീർത്ഥപാദസ്വാമികൾ ആദ്ധ്യാത്മിക മണ്ഡലങ്ങളിലെ സുപ്രധാനങ്ങളായ അദ്വൈത പാരിജാതം, അംബാകൃപാംബുവാഹ, ബ്രഹ്മാഞ്ജലി, ഹഠയോഗ പ്രദീപിക, ദേവാർച്ചപദ്ധതി, വേദാന്തമണിവിളക്ക്, വേദാന്തമാലിക, തുടങ്ങി നിരവധി ശാസ്ത്രഗ്രന്ഥങ്ങൾ രചിച്ച് ആദ്ധ്യാത്മിക ശാസ്ത്രത്തെ സമ്പന്നമാക്കി. ശ്രീ തീർത്ഥപാദപരമഹംസ സ്വാമികൾ ആശ്രമ കാര്യങ്ങളിൽ തല്പരനായിരുന്നു. ശ്രീ ചട്ടമ്പിസ്വാമികളുടെ ഷഷ്ട്യബ്ദപൂർത്തി സ്മാരകമായി 1089 ചിങ്ങം 8-ാം തീയതി എഴുമറ്റൂർ(തിരുവല്ല) വിദ്യാധിരാജ തീർത്ഥ പാദാശ്രമം സ്ഥാപിക്കുകയും തീർത്ഥപാദ സമ്പ്രദായം പോഷിപ്പിക്കുന്നതിനും പ്രചരിപ്പിക്കുന്നതിനും വേണ്ടി പരിശ്രമിക്കുകയും ചെയ്തു.

10-11 തർക്കശാസ്ത്ര വിശാരദനും, പണ്ഡിതനുമായ ശ്രീ പന്നിശ്ശേരി നാണുപിള്ളയ്ക്ക് ശ്രീ നീലകണ്ഠതീർത്ഥപാദസ്വാമികളിൽനിന്നും അദ്വൈത ദർശനത്തിന്റെ ഉപരിപാഠങ്ങളിൽ പ്രാവീണ്യം നേടിയതിനുശേഷവും, വിദ്വൽസ്സഹജമായ സന്ദേഹങ്ങൾ മുഴുവൻ നീങ്ങിയില്ല. അതിനാൽ ശ്രീ നീലകണ്ഠ തീർത്ഥപാദ സ്വാമികൾ ശ്രീ ചട്ടമ്പിസ്വാമികളുടെ സന്നിധിയിലേക്ക് അദ്ദേഹത്തെ അയച്ചു. പന്നിശ്ശേരി ശ്രീ ചട്ടമ്പിസ്വാമികളെ ദർശിച്ചു. എന്നാൽ ആദ്യദിവസം ആദ്ധ്യാത്മിക വിഷയങ്ങളെ, സ്പർശിക്കാതെ ഇതര വിഷയങ്ങളിൽ മാത്രം സംഭാഷണം ഒതുക്കിനിറുത്തി സമയം മുഴുവൻ ചെലവാക്കി. പന്നിശ്ശേരി ഉദ്ദിഷ്ടകാര്യം സാധിക്കാത്തതിൽ നിരാശനായി മടങ്ങി. ഇപ്രകാരം രണ്ടുപ്രാവശ്യം നിരാശനായി മടങ്ങിപ്പോന്നു. എന്തായാലും ഒരു പ്രാവശ്യംകൂടി പോകാമെന്നുറപ്പിച്ച് വീണ്ടും പോയി സ്വാമികളെ ദർശിച്ചു. അപ്പോൾ സ്വാമികൾ പന്നിശ്ശേരിയോട് ആത്മവിദ്യ യഥാർത്ഥ യോഗ്യതയുള്ള ജിജ്ഞാസുവിന് ഉപദേശിച്ച് കൊടുക്കുന്നുവെങ്കിൽ മാത്രമേ ആ വിദ്യ തലമുറകളായി വളർന്ന് വികസിച്ച് ലക്ഷ്യത്തിൽ എത്തുകയുള്ളൂ. ശിഷ്യൻ ഉത്തമാധികാരിയാണോ എന്നറിയാനുള്ള ഒരു പരീക്ഷണമായിരുന്നു മൂന്നു പ്രാവശ്യം നിരാശനാക്കി മടക്കിഅയച്ച തന്ത്രം. അന്ന് രാത്രിയിൽ നേരം വെളുക്കുംവരെ വേദാന്ത ശാസ്ത്രത്തിലെ ഉന്നത വിഷയങ്ങളും, സാധനാനുഷ്ഠാനങ്ങളുടെ മർമ്മവും ശാസ്ത്രപണ്ഡിതനായ പന്നിശ്ശേരിക്ക് ലളിതമായ പ്രതിപാദനത്തിൽക്കൂടി ബോധ്യപ്പെടുത്തിക്കൊടുത്തു. അതിനുശേഷം പന്നിശ്ശേരിയുടെ സന്ദേശങ്ങൾ ഒന്നൊന്നായി മാറിത്തുടങ്ങി. പിന്നീട് സ്വാമികളുമായി നിരന്തരബന്ധം പുലർത്തുകയും ആദ്ധ്യാത്മിക ശാസ്ത്രത്തിൽ വേണ്ടത്ര ഉറപ്പും, പക്വതയും നേടുകയും ചെയ്തു.

12 ഗൃഹസ്ഥ ശിഷ്യന്മാരിൽ പ്രധാനികളായ ആറന്മുള എം.കെ. നാരായണപിള്ള വൈദ്യൻ, പ്രൊഫ. നമ്പ്യാർവീട്ടിൽ പരമേശ്വരൻപിള്ള, വെളുത്തേരി കേശവൻ വൈദ്യൻ, പെരുന്നെല്ലി കൃഷ്ണൻവൈദ്യൻ, പന്നിശ്ശേരി നാണുപിള്ള, കുമ്പളത്തു ശങ്കുപ്പിള്ള തുടങ്ങി നിരവധി പേർ തങ്ങളുടെ ജീവിതം ധന്യമാക്കിത്തീർത്തു.

## തൃതീയദളം - തിരുവടികളുടെ അനന്യാദൃശമായ മഹത്വം

5 ബ്രഹ്മവിദ്യയിൽ, സാധനാനുഷ്ഠാനങ്ങളിൽക്കൂടി ഉയർന്നനിലയിൽ എത്തിക്കഴിയുമ്പോൾ സച്ചിദാനന്ദ ഭാവത്തിൽ മനസ്സും ബുദ്ധിയും വിലയിച്ചു മരുവുന്ന മഹാത്മാവിന്, സ്വന്തം അഭിപ്രായ പ്രകടനത്തിന് ആരെ ഭയക്കാൻ.

'ആനന്ദം ബ്രഹ്മണോ വിദ്വാൻ ന ബിഭേതി കുതശ്ചനേതി' എന്ന തൈത്തരീയോ പരിഷത് മന്ത്രം ഈ വസ്തുതയാണ് വെളിപ്പെടുത്തുന്നത്.

8 വേദാന്ത ദർശനത്തിലും, യോഗമാർഗ്ഗത്തിലും, ശൈവ, ശാക്തേയ സിദ്ധാന്തങ്ങളിലും ബൗദ്ധ, ജൈന, ഇസ്ലാം, ക്രൈസ്തവാദി ഇതര മതങ്ങളിലും നിരീശ്വരമതങ്ങളിലും വേണ്ടത്ര അവഗാഹം നേടിയ ചട്ടമ്പിസ്വാമികളുടെ ദർശനത്തെ വിലയിരുത്തുമ്പോൾ അവരവരുടെ അഭിരുചിക്കനുസരണമായി ഏതെങ്കിലും ഒന്നിലുള്ള പ്രാവീണ്യം മാത്രം ഉയർത്തിക്കാട്ടുന്ന ഒരു പ്രവണത ചില ഭക്തന്മാർക്കും ചരിത്രകാരന്മാർക്കും ഉള്ളതായി കാണുന്നു. ബ്രഹ്മവിദ്യയിൽ ശാസ്ത്രജ്ഞാനത്തോടൊപ്പം ഉപരി നിലയിലുള്ള സാധനാനുഷ്ഠാനങ്ങളിൽക്കൂടി വർണ്ണാശ്രമങ്ങൾക്ക് അതീതനായ കാവിയും, കമണ്ഡലുവും സ്വീകരിക്കാത്ത ഒരു ജീവന്മുക്തനായിരുന്നു അവിടുന്ന് എന്നുള്ള സത്യം മനസ്സിലാക്കിയിട്ടുള്ളവർ വളരെ വിരളമുണ്ട്. ബ്രഹ്മവിദ്യകൂടാതെ സാഹിത്യം, കവിത, സംഗീതം, ജ്യോതിഷം, വാദ്യകലകൾ, ആയുർവ്വേദം തുടങ്ങി വിജ്ഞാനത്തിന്റെ എല്ലാ മേഖലകളിലും അവഗാഹം നേടി സ്വാമികൾ സർവ്വകലാ വല്ലഭനായിത്തീർന്നു. അതാണ് 'വിദ്യാധിരാജൻ' എന്ന അപരനാമധേയം അദ്ദേഹത്തിന് ലഭിച്ചത്.

9 'പാപികളെ'എന്ന് ക്രിസ്തുമത മിഷണറിമാർ സദസ്യരെ അഭിസംബോധന ചെയ്തത് (ഏറ്റുമാനൂർ ക്ഷേത്രത്തിനു സമീപം വച്ച് സ്വാമികൾക്ക് കേൾക്കാൻ ഇടയായി.) ആ സംഭവമാണ് ക്രിസ്തുമത ഛേദനം എന്ന കൃതി രചിക്കാൻ സ്വാമികൾക്ക് പ്രേരണ നൽകിയത്.

21 എറണാകുളത്തുവച്ച് ശ്രീ വിവേകാനന്ദസ്വാമികളും ശ്രീ ചട്ടമ്പിസ്വാമികളുമായുള്ള കൂടിക്കാഴ്ചയിൽ ചിന്മുദ്രയുടെ അർത്ഥമെന്താണ് എന്നുള്ള ചോദ്യത്തിന് സ്വാമികൾ നല്കിയ വിശദീകരണം വിവേകാനന്ദ സ്വാമികളെ അത്ഭുതപ്പെടുത്തി. കേരളക്കരയിൽ സഞ്ചരിച്ചിട്ട് ഇതു പോലൊരു മഹാത്മാവിനെ കാണാൻ കഴിഞ്ഞില്ല' എന്ന് അദ്ദേഹം ശ്ലാഘിക്കുകയും ചെയ്തു.

പരമജ്ഞാനിയായ സ്വാമികൾ എന്തുകൊണ്ട് ധാരാളം ആദ്ധ്യാത്മിക ഗ്രന്ഥങ്ങൾ രചിച്ചില്ലാ എന്നുള്ള സംശയം സ്വാമികളുടെ ഭക്തന്മാർക്കുപോലും ഉണ്ടായിട്ടുണ്ട്. വാസനാഗ്രന്ഥി നശിച്ച്കഴിയുമ്പോൾ ഗ്രന്ഥരചനയും മറ്റു അനുഷ്ഠാന കർമ്മങ്ങളുമെല്ലാം യോഗബുദ്ധിയിൽ നിന്നും മറഞ്ഞുപോവുകയും അതിലൊന്നിലും വാസന തങ്ങി നിൽക്കുകയും ചെയ്യുന്നില്ലെന്നതാണ് ജീവന്മുക്തന്മാരുടെ സ്വഭാവം. വാസനകൾക്ക് സമ്പൂർണ്ണക്ഷയം സംഭവിക്കുന്നതിന് മുൻപുള്ള കാലത്തായിരുന്നു ഗ്രന്ഥങ്ങൾ രചിച്ചിരുന്നതെന്ന് ഓർക്കേണ്ടതാണ്.

25 ശ്രീ ചട്ടമ്പിസ്വാമികളും, ശ്രീനാരായണഗുരു സ്വാമികളുംകൂടി തൈയ്ക്കാട്ട് അയ്യാവിൽനിന്നും ഹഠയോഗ വിദ്യ വശമാക്കിക്കൊണ്ടിരിക്കുമ്പോൾ, ചെമ്പു സ്വർണ്ണമാക്കി മാറ്റാനുള്ള ഔഷധം (പച്ചില) വേണമെന്ന് ആവശ്യപ്പെടുകയുണ്ടായി. സ്വർണ്ണലാഭത്തിൽ തല്പരനായ അയ്യാവിന് അടുത്ത ദിവസം സ്വാമി

കൾ നന്ത്യാർവീട്ടിൽ പരമേശ്വരൻപിള്ളയുടെ അമ്മയുടെ പക്കൽനിന്നും 2 പവൻ വാങ്ങിക്കൊടുത്തു. ചെമ്പ് സ്വർണ്ണമാക്കാനുള്ള ഔഷധം വേണ്ട ഇതാ സ്വർണ്ണംതന്നെ ഇരിക്കട്ടെ എന്ന് പറഞ്ഞ് യാത്ര ചൊല്ലി പിരിഞ്ഞുവെന്ന് ജീവചരിത്രത്തിൽ രേഖപ്പെടുത്തിയിട്ടുണ്ട്.

# ചതുർത്ഥദളം - സിദ്ധികൾ (ലളിതം)

# പഞ്ചമദളം - വിദ്യാധിരാജദർശനം

1. വേദശാസ്ത്രപുരാണാദികളിലെല്ലാം പറയുന്നത് ഒരേ സത്യമാണ്. അനേകമനേകം നാമരൂപങ്ങളിലൂടെ പലതായിക്കാണപ്പെടുന്ന ഈ ബൃഹത്തായ പ്രപഞ്ചം സച്ചിദാനന്ദസ്വരൂപമായ ബ്രഹ്മമാണെന്നറിയുക യെന്നതാണ് ബ്രഹ്മവിദ്യയുടെ അടിസ്ഥാന തത്വം. യഥാർത്ഥത്തിൽ വസ്തു ഒന്നേയുള്ളൂ, പലതില്ല. 'നേഹ നാനാസ്തി കിഞ്ചന' 'ഏകമേവാദ്വിതീയം ബ്രഹ്മ' 'സർവ്വം ഖല്വിദം ബ്രഹ്മ' എന്നീ തത്വത്തെയാണ് വിദ്യാധിരാജൻ അദ്വൈതചിന്താ പദ്ധതി' എന്ന പ്രാമാണിക ഗ്രന്ഥങ്ങളിൽക്കൂടി യുക്തിയുക്തം സമർത്ഥിച്ചിരിക്കുന്നത്.

2 തിര, നുര, പത മുതലായ വിവിധ രൂപങ്ങൾ ജലത്തിൽ നാം കാണുന്നുണ്ട്. അവയെല്ലാം വിഭിന്നങ്ങളാണെന്നു നമുക്കു തോന്നുകയും ചെയ്യുന്നു. എന്നാൽ അവയെല്ലാം ജലമല്ലാതെ മറ്റൊന്നുമല്ലെന്നു സൂക്ഷ്മമാലോചിച്ചാൽ വ്യക്തമാകും. തിരയും നുരയും മറ്റും ജലത്തിൽനിന്നും പൊന്തിവരുന്നു. ജലത്തിൽ നിലനില്ക്കുന്നു. ജലത്തിൽ തന്നെ മറയുന്നു ജലമല്ലാതെ മറ്റൊരു വസ്തുവും അവയിൽ ഇല്ല. സർവ്വം ജലംതന്നെ. എന്നിട്ടും ജലത്തിൽനിന്നും ഭിന്നമാണെന്ന തോന്നലുണ്ടാകുന്നു. അതിനുള്ള കാരണം ജലത്തെക്കുറിച്ചുള്ള അജ്ഞതയാണ്. അതുപോലെ പ്രപഞ്ചം എവിടെനിന്നും പൊന്തിവരുന്നു? എവിടെ നിലനില്ക്കുന്നു. എവിടെ മറയുന്നു?' പ്രപഞ്ചം ബ്രഹ്മത്തിൽ നിന്നു പൊന്തിവരുന്നു. ബ്രഹ്മത്തിൽ നിലനില്ക്കുന്നു. ഒടുവിൽ ബ്രഹ്മത്തിൻ തന്നെ ലയിക്കുന്നു. അങ്ങനെ ബ്രഹ്മത്തിൽ നിന്നുണ്ടായി, ബ്രഹ്മത്തിൽ നിലനിന്നു ബ്രഹ്മത്തിൽ തന്നെ മറയുന്ന പ്രപഞ്ച പ്രതിഭാസങ്ങൾ ബ്രഹ്മമല്ലാതെ മറ്റൊന്നും അല്ല. പ്രതിഭാസങ്ങൾ ബ്രഹ്മത്തിൽനിന്നും ഭിന്നമാണെന്നു തോന്നാനിടയാകുന്നത് മായാഭ്രമം കൊണ്ടാണ്. വെള്ളത്തിൽ പല ദൃശ്യങ്ങളെ കാണുന്നതാണ് മിഥ്യാജ്ഞാനം. സച്ചിദാനന്ദ സത്തയായി ബ്രഹ്മത്തെ അറിയുകയാണ് യഥാർത്ഥ ജ്ഞാനം.

3 പ്രപഞ്ചവസ്തുക്കളെല്ലാം വെറും കാഴ്ചകളാണ്. ഉണ്ടായി മറയുന്ന നാമരൂപങ്ങളായി വേർതിരിഞ്ഞ് ഉണ്മയുടെ തോന്നലുളവാക്കുന്ന ദൃശ്യങ്ങളാണവ.

ഈ ദൃശ്യങ്ങൾക്ക് തനതായ സത്തയേയില്ല. കണ്ണാടിയിൽ പ്രതിഫലിച്ചുകാണുന്ന പ്രതിബിംബത്തിന് വല്ല സത്തയുമുണ്ടോ?യാതൊരു സത്തയുമില്ല. അതുപോലെയാണ് ദൃശ്യങ്ങളും. കണ്ണാടിയിൽ കാണുന്ന പ്രതിബിംബത്തിനു യാതൊരു വസ്തുസത്തയുമില്ല. ആ ബിംബം വെറും തോന്നൽ മാത്രമാണല്ലൊ അതിനെന്താണ് തെളിവ് ? കണ്ണാടി മാറ്റിനോക്കൂ. ആ രൂപം കാണുകയേയില്ല. കണ്ണാടി മാറ്റുന്നതോടെ അതിൽ കാണപ്പെട്ട രൂപവും ഇല്ലാതാകുന്നു. അപ്പോൾ കണ്ണാടിയെന്ന മാധ്യമത്തിലൂടെ (ഉപാധിയിലൂടെ) കാണപ്പെട്ട രൂപം വെറും തോന്നൽ മാത്രമാണെന്നു വ്യക്തം. കണ്ണാടിയിൽ കണ്ടത് യഥാർത്ഥ വസ്തുവല്ല; അതിന്റെ പ്രതിബിംബം മാത്രമാണ്. പ്രതിബിംബം എപ്പോഴും മിഥ്യയുമാണ്. അതുപോലെ അന്തഃകരണമാകുന്ന ഉപാധിയിൽ പ്രതിബിംബിക്കുന്ന പ്രപഞ്ചം മിഥ്യ. 'ബ്രഹ്മസത്യം ജഗന്മിഥ്യ' എന്നു ആചാര്യസ്വാമികൾ.

4 വാസന ഇല്ലാതാകുന്നതോടെ അഹംഭാവവും അതിനോടനുബന്ധിച്ചുണ്ടാകുന്ന കർത്തൃത്വ ഭോക്തൃത്വാദി ഭാവങ്ങളും ഇല്ലാതാകുന്നു. വാസന എന്നു പറയുന്നതെന്താണ്? ചിത്തവൃത്തികളെ ഉളവാക്കുന്ന ചിത്ത സംസ്കാരമാണ് വാസന. അത് മലിനവും ശുദ്ധവും എന്ന് രണ്ടു വിധമുണ്ട്. കാമക്രോധലോഭമോഹാദികളായ മലിനവാസനകൾ തമോഗുണത്തിന്റെ സൃഷ്ടികളാണ്. സത്യം, ജ്ഞാനം മുതലായ സദ് ഭാവങ്ങളാണ് ശുദ്ധ വാസനകൾ. ആത്മാവ് നിത്യ ചേതനനാണ്. ജീവിതത്തിന്റെ ലക്ഷ്യം ആത്മാവിനെ താനാണെന്ന് അറിയുകയാണ്. ഈയൊരു വിവേകമാണ് ഉണ്ടാകേണ്ടത് ആ വിവേകം ഉറയ്ക്കുന്നതോടെ മലിന വാസന നശിച്ച് മനസ്സു ക്രമേണ ശാന്തമാകും. അതോടെ ഇന്ദ്രിയങ്ങൾക്കും അടക്കം ഉണ്ടാകും. ദുർവ്വാസനകളെയാണ് ആദ്യം ക്ഷയിപ്പിക്കേണ്ടത്. ക്രമേണ സദ്വാസനകളേയും ക്ഷയിപ്പിക്കാൻ കഴിയും. ഇതാണു വാസനാക്ഷയം. വാസന ക്ഷയിക്കാതിരുന്നാൽ മനഃസങ്കല്പങ്ങൾ ഉണ്ടായി വളർന്നുകൊണ്ടേ ഇരിക്കും. അപ്പോൾ സദ്വസ്തുവായ ആത്മാവിനെ വിസ്മരിക്കാൻ ഇടയായിത്തീരും അങ്ങനെയായാൽ മനസ്സിനെ അടക്കാനേ സാധിക്കുകയില്ല. മനസ്സു ശമിക്കേണ്ടതാണാവശ്യം. അതിനെ നിരന്തരമായ മനനവും നിദിധ്യാസവും അനുഷ്ഠിക്കണം. മനസ്സു ശമിക്കുന്നതോടെ വാസനയും ക്ഷയിക്കും. മനോനാശവും വാസനാക്ഷയവും പരസ്പര പൂരകങ്ങളാണ്. അങ്ങനെ വാസനാനാശത്തോടെ അഹംഭാവവും, കർത്തൃത്വഭോക്തൃത്വാദി ഭാവങ്ങളും ഇല്ലാതാകുന്നു. ത്രിപുടി എന്നു പറയുന്നതെന്താണ്? മൂന്നു പുടങ്ങളോടു കൂടിയത് എന്നാണ് ത്രിപുടി. എന്ന പദത്തിന്റെ അർത്ഥം ജ്ഞാതാവ്, ജ്ഞേയം, ജ്ഞാനം, കർത്താവ്, കർതൃത്ത്വം, കർമ്മം തുടങ്ങിയവയാണു തൃപുടികൾ. ആയിരക്കണക്കിനു ത്രിപുടികൾ സങ്കല്പങ്ങളിൽക്കൂടി വന്നു ബോധവസ്തുവിനെ മറച്ചുകൊണ്ടിരിക്കുന്നു. മനന ധ്യാനങ്ങളിൽ സച്ചിദാ

നന്ദ ഭാവത്തിൽ മനസ്സ് ഏകാഗ്രമായിത്തീരുന്നതോടെ അതിന്റെ അത്യുച്ച നിലയിൽ തുരീയ ഭാവത്തിൽ എല്ലാം ലയിക്കുന്നു. അതോടെ സകല ഭേദബുദ്ധിയും ഇല്ലാതായി ജീവനും ബ്രഹ്മവും ഒന്നാണെന്നുള്ള അദ്വൈതാനുഭൂതിയുണ്ടാകും. ഈ ജ്ഞാനമാർഗ്ഗമാണ് വിദ്യാധിരാജൻ അദ്വൈത ചിന്താ പദ്ധതി എന്ന കൃതിയിൽ വ്യക്തമാക്കിയിരിക്കുന്നത്.

5. വ്യാസമഹർഷി രചിച്ച ബ്രഹ്മസൂത്രത്തിന് അനേകം ഭാഷ്യങ്ങളുണ്ടായിട്ടുണ്ട്. ശ്രീ ശങ്കരൻ രാമാനുജൻ, മാധ്വൻ, നിംബാർക്കൻ മുതലായ ആചാര്യന്മാരെല്ലാം ബ്രഹ്മസൂത്രത്തിന് ഭാഷ്യം രചിച്ചിട്ടുള്ളവരാണ്. ഈ ഭാഷ്യങ്ങളിലെല്ലാം പലതരം വൈരുദ്ധ്യ പ്രഖ്യാപനങ്ങൾ ഉണ്ട്. ഈ വൈരുദ്ധ്യങ്ങളെയെല്ലാം സൂക്ഷ്മമായി പരിശോധിച്ച് ശരിയായ അറിവിനു കളമൊരുക്കിയത് വിദ്യാധിരാജനാണ്. വേദങ്ങളിലെ പ്രഖ്യാപനങ്ങളെ വിമർശിക്കാൻ വേദം അപൗരുഷേയം എന്ന വിശ്വാസത്താൽ ശ്രീ ശങ്കരനുപോലും കഴിഞ്ഞിട്ടില്ല. പക്ഷേ വിദ്യാധിരാജൻ അതിനു ധൈര്യം കാട്ടി. വേദ പ്രഖ്യാപനങ്ങളുടെ അപ്രമാണിത്വത്തേയും വേദം അപൗരുഷമാണെന്നുള്ള വിശ്വാസത്തേയും അവിടുന്ന് നിർഭയം തുരത്തി. വേദാധികാര നിരൂപണം എന്ന കൃതിയിലൂടെയാണ് സ്വാമി തിരുവടികൾ ഈ കാര്യങ്ങൾ വെളിപ്പെടുത്തിയിരിക്കുന്നത്.

ഭഗവദ്ഗീതാ ഉപനിഷത്തുക്കൾ, ബ്രഹ്മസൂത്രം എന്നിവയാണ് പ്രസ്ഥാനത്രയം എന്നറിയപ്പെടുന്നത്. ബ്രഹ്മസൂത്രത്തിൽ 544 സൂത്രങ്ങളാണുള്ളത്. ഇതിന് ഭാഷ്യം രചിച്ചിട്ടുള്ള ശ്രീ ശങ്കരൻ അദ്വൈത സിദ്ധാന്തത്തെയും രാമാനുജൻ വിശിഷ്ടാദ്വൈതത്തേയും മാധ്വൻ ദ്വൈത സിദ്ധാന്തത്തേയും സ്ഥാപിച്ചിരിക്കുന്നു.

6. നിരന്തരം ഭൗതിക ഭോഗങ്ങൾ അനുഭവിച്ച് അതിൽത്തന്നെ മുഴുകിക്കൊണ്ടിരുന്നാൽ വാസനാഗ്രന്ഥി ചീർത്തു വീർത്ത് വികസിക്കും. അതോടൊപ്പം അവിദ്യ മുറ്റി വളരും. അവിദ്യാഗ്രന്ഥിയുടെ വികാസം സത്യദർശനത്തിന് വിഘാതമാണ്. ജീവിത ലക്ഷ്യത്തെ പ്രാപിക്കുന്നതിൽ നിന്നും സാധകനെ അത് തടയും. അതുകൊണ്ട് അവിദ്യാഗ്രന്ഥിയെ തകർക്കേണ്ടത് ആത്മസാക്ഷാൽക്കാരത്തിന് ആവശ്യമാണ്. അതിനുള്ള മാർഗ്ഗം വിഷയങ്ങളോടുള്ള വൈരാഗ്യം വളർത്തി അതിലുള്ള ആസക്തി കുറയ്ക്കുകയാണ്. കാലക്രമത്തിൽ സാധനയിൽക്കൂടി ഭോഗവാസന നിശ്ശേഷം ഇല്ലാതായിത്തീരും. ദൃശ്യങ്ങളെ ഒന്നൊന്നായി തള്ളി മാറ്റി മനസ്സിനെ നിശ്ചയാത്മികയായ ബുദ്ധികൊണ്ടു നിയന്ത്രിക്കണം. ക്രമേണ സാധന ചെയ്ത് വിജയം നേടേണ്ട കാര്യമാണിത്. അങ്ങനെ ചിട്ടയായും ക്രമമായും ശ്രമിച്ചാൽ ഗ്രന്ഥികൾ ശോഷിക്കും അതോടെ അവിദ്യ ഇല്ലാതാകും. അങ്ങനെ ജീവിതത്തിന്റെ പരമലക്ഷ്യം നേടാൻ എളുപ്പമാകും. ഈ കാര്യങ്ങളെല്ലാം പടിപടിയായി 'ചിദാകാശലയം' എന്ന ഗ്രന്ഥത്തിൽ സ്വാമികൾ പ്രതിപാദിച്ചിട്ടുണ്ട്.

7. മാംസം ഭക്ഷിക്കുന്നതിൽ ആസക്തിയുള്ളവർ പറയുന്നത് ഈ ലോകത്ത് വിവിധ തരം പ്രാണികളെ ഈശ്വരൻ സൃഷ്ടിച്ചിട്ടുള്ളത് മനുഷ്യനുവേണ്ടി മാത്രമാണ് എന്നാണ്. മാംസഭുക്കുകളുടെ ഈ വാദത്തെ സ്വാമികൾ ജീവകാരുണ്യനിരൂപണം എന്ന ഗ്രന്ഥത്തിൽ യുക്തിപൂർവ്വം ഖണ്ഡിച്ചിരിക്കുന്നു. 'സിംഹം, കടുവ, പുലി,' മുതലായ മൃഗങ്ങൾ മനുഷ്യരേയും മറ്റും കൊന്നു തിന്നുന്നുണ്ടല്ലോ. അതുകൊണ്ട് അവയ്ക്കുവേണ്ടിയാണ് മനുഷ്യരേയും മറ്റും സൃഷ്ടിച്ചിരിക്കുന്നത് എന്ന് ആ മൃഗങ്ങൾ പറഞ്ഞാൽ മനുഷ്യന് എന്തു സമാധാനം പറയാനുണ്ടാകും. അതുകൊണ്ട് മനുഷ്യന് തിന്നാൻ വേണ്ടിയാണ് മറ്റുജന്തുക്കളെ സൃഷ്ടിച്ചിരിക്കുന്നത് എന്നുള്ള വാദം ശുദ്ധ അസംബന്ധം ആണെന്ന് വ്യക്തമാണല്ലോ.

8 - 9 പണ്ട് വേദം പഠിക്കാൻ എല്ലാവർക്കും അധികാരം ഉണ്ടായിരുന്നില്ല. ശൂദ്രർക്കും വൈശ്യന്മാർക്കും സ്ത്രീകൾക്കും വേദം പഠിക്കാൻ അർഹതയില്ലെന്നായിരുന്നു ബ്രാഹ്മണരുടെ ശാഠ്യം. ബ്രാഹ്മണർതന്നെ ഉണ്ടാക്കിവച്ച നിയമമായിരുന്നു ഇത്. ഈ യാഥാസ്ഥിതികവിശ്വാസത്തെ അപ്പാടെ സ്വാമികൾ എതിർത്തു. ശൂദ്രനും വേദം പഠിക്കാൻ അർഹതയുണ്ടെന്ന് സ്വാമികൾ സ്ഥാപിച്ചു. ഏത് വർണ്ണത്തിൽപ്പെട്ടവനായാലും വായുവും വെള്ളവുംപോലെ ഏവർക്കും ആവശ്യമാണ് ജ്ഞാനം. ആ ജ്ഞാനം ആർജ്ജിക്കേണ്ടത് വേദത്തിൽ നിന്നുമാണ്. അത് നേടാൻ ബ്രാഹ്മണനെപ്പോലെതന്നെ ശൂദ്രനും അർഹതയുണ്ട്. ശൂദ്രന് വേദം പഠിക്കാൻ അർഹതയില്ല എന്നുള്ള വാദത്തെ 'വേദാധികാര നിരൂപണം' എന്ന ഗ്രന്ഥത്തിൽക്കൂടി ഖണ്ഡിച്ചിരിക്കുന്നു. 'രൈക്വൻ' എന്ന ഋഷി ശൂദ്രനായിരുന്നു. അദ്ദേഹം രചിച്ച 14 മന്ത്രങ്ങൾ വേദത്തിൽ ഉൾപ്പെടുത്തിയിട്ടുണ്ട്. എന്നാൽ എന്തുകൊണ്ട് ആവേദം ശൂദ്രന് പഠിച്ചുകൂടാ? എന്നാണ് സ്വാമികളുടെ യുക്തിപൂർണ്ണമായ വാദം. ഈ വാദത്തെ ഇതുവരെ ആർക്കും ഖണ്ഡിക്കാൻ കഴിഞ്ഞിട്ടില്ല.

10 പണ്ട് ബ്രാഹ്മണക്ഷത്രിയ വർണ്ണങ്ങൾ ജന്മംകൊണ്ടാണ് നിർണ്ണയിക്കപ്പെട്ടിരുന്നത്. ബ്രാഹ്മണരായ മാതാപിതാക്കളുടെ മക്കളെല്ലാം ബ്രാഹ്മണർ. അതുപോലെ ശൂദ്രരായ മാതാപിതാക്കളുടെ മക്കൾ ശൂദ്രർ. ഇവയായിരുന്നു അന്നത്തെ സാമൂഹ്യ നില. സ്വാമികളുടെ കാലത്തും ഇതിന് മാറ്റം ഉണ്ടായിരുന്നില്ല. സ്വാമികൾ ഈ അനീതിയെ യുക്തിയുക്തം എതിർത്തു. ജന്മം കൊണ്ട് ആർക്കും ബ്രാഹ്മണത്വം ഉണ്ടാകുന്നില്ല. ജന്മനാ എല്ലാവരും ശൂദ്രരാണ്. കർമ്മം കൊണ്ടാണ് അവർ ബ്രാഹ്മണനോ, ശൂദ്രനോ ആയിത്തീരുന്നത്. സൽക്കർമ്മം കൊണ്ട് ഒരുവൻ ബ്രാഹ്മണനായിത്തീരുന്നു. ദുഷ്കർമ്മംകൊണ്ട് ശൂദ്രനും. ഒരുവൻ നല്ലബ്രാഹ്മണകുലത്തിൽ ജനിച്ചാലും ഹീനകർമ്മങ്ങൾ ചെയ്താൽ അവൻ ശൂദ്രൻതന്നെ. ഒരുവൻ ഹീന കുലത്തിൽ ജനിച്ചാലും ഉൽകൃഷ്ട കർമ്മ

ങ്ങൾ ചെയ്യുകയാണെങ്കിൽ അവൻ ബ്രാഹ്മണൻ തന്നെയായിത്തീരും. അക്കാര്യത്തിൽ സംശയമില്ല. 'ജന്മനാ ജായതേ ശൂദ്ര, കർമ്മണാ ജായതേ ദ്വിജഃ' എന്നാണു പ്രമാണം.

11 ജ്ഞാനം എല്ലാവർക്കും ഒരുപോലെ അർഹതപ്പെട്ടതാണ്. അത് കുറെപ്പേർക്ക് നിഷേധിക്കുവാൻ ആർക്കാണ് അധികാരം. ബ്രാഹ്മണൻ മാത്രമാണ് വേദത്തിനധികാരി. മറ്റുള്ളവർ വേദം പഠിക്കാൻ പാടില്ല. കേൾക്കുവാൻപോലും പാടില്ല. 'ശൂദ്രമക്ഷര സംയുക്തം ദൂരതഃപരിവർജ്ജയേത്' എന്നും മറ്റുമുള്ള പല നിയമങ്ങളും അന്ന് നടപ്പാക്കിയിരുന്നു. ബ്രാഹ്മണർ ഈനിയമങ്ങളുണ്ടാക്കി, മറ്റുള്ളവരെ അടിച്ചേല്പിക്കുകയായിരുന്നു. ഈ യാഥാസ്ഥിതികത്വത്തെ സ്വാമികൾ എതിർത്തു. എല്ലാവർക്കും വേദം പഠിക്കാനും ജ്ഞാനം നേടാനും അർഹതയുണ്ടെന്ന് യുക്തിയുക്തം സ്വാമികൾ സ്ഥാപിച്ചു. യാഥാസ്ഥിതികർ സ്വാമികളുടെ പ്രഖ്യാപനത്തിൽ ഹാലിളകിയെങ്കിലും സ്വാമികളുടെ പ്രഖ്യാപനങ്ങളെ ഖണ്ഡിക്കാൻ അവർക്ക് കഴിവുണ്ടായില്ല. അവർ സംഭീതരും മൂകരുമായിത്തീർന്നു. വേദാധികാര നിരൂപണം ഈ മണ്ഡലത്തിലെ ഒരു നാഴികക്കല്ലാണ്. വേദങ്ങൾ അപൗരുഷേയം എന്ന വിശ്വാസത്തെ ഖണ്ഡിച്ച് അത് ഋഷീന്ദ്രന്മാർ നിർമ്മിച്ചതാണെന്ന് സ്വാമികൾ സ്ഥാപിച്ചു. അതിനുവേണ്ടി വേദങ്ങളിൽ നിന്നും തെളിവുകൾ ഉദ്ധരിക്കുകയും ചെയ്തു.

12 നാം അനേകം ദൃശ്യങ്ങൾ കാണുന്നു. അവ ഉണ്ടായി നിലനിന്ന് മറയുന്ന താല്ക്കാലിക പ്രതിഭാസങ്ങളാണ്. ഈ വിശ്വം മുഴുവൻ അത്തരത്തിലുള്ള ദൃശ്യങ്ങൾ മാത്രമാണ്. അവ നാമരൂപങ്ങൾകൊണ്ട് വ്യവഹരിക്കപ്പെടുന്നു. അവയ്ക്ക് പാരമാർത്ഥിക സത്തയില്ല. അതുകൊണ്ട് അവ നിഴലുകൾക്ക് സമമാണ്. നിഴലുകൾക്ക് സത്തയില്ലല്ലോ. തല്ക്കാലം ഉണ്ടെന്നുള്ള ഒരു തോന്നൽ മാത്രം. അതുപോലെതന്നെയാണ് പ്രപഞ്ചദൃശ്യങ്ങളും അവയ്ക്ക് സ്വന്തമായ സത്തയില്ല. പാരമാർത്ഥിക വസ്തു വേറൊന്നാണ്. ആ പരമാർത്ഥസത്തയിൽ ഉണ്ടായി മറയുന്ന കാഴ്ചകൾ മാത്രമാണ് ഈ പ്രപഞ്ച ദൃശ്യങ്ങൾ. അതിനാൽ പ്രപഞ്ചം മിഥ്യയാണ്. വെറും തോന്നൽമാത്രം. ഈ ദൃശ്യപ്രപഞ്ചം സൃഷ്ടിക്കപ്പെട്ടു എന്നു പറയുന്നത് അസംബന്ധമാണ്. മായാബദ്ധമായ ജീവന്റെ ബുദ്ധിയുടെ ഭ്രമം കൊണ്ടാണ് കയറിൽ പാമ്പ് ഉണ്ടായതായി തോന്നുന്നതുപോലെ ഈ പ്രപഞ്ചം ഉണ്ടെന്ന് തോന്നുന്നത്. ഈ ജീവിതമാകുന്ന സമുദ്രം തരണം ചെയ്യണമെങ്കിൽ ഈ മായാ പ്രപഞ്ചത്തോട് വിരക്തി ഉണ്ടാകണം. 'ഇതിലെ വിഷയങ്ങളോട് യാതൊരു ആസക്തിയും ഉണ്ടായിരിക്കാൻ പാടില്ല.' അതിനുവേണ്ടി നമ്മുടെ ബോധസത്തയെ ശ്രവണ മനന നിദിധ്യാസമാർഗ്ഗങ്ങളിലൂടെ പക്വമാക്കിത്തീർക്കണം. ഈ തത്വം സ്വാമികൾ സ്വദർശനത്തിൽക്കൂടി കാണിച്ചുതന്നു.

13 വൃക്ഷം തളിർത്ത്പൂത്തു കായ്കൾ ഉണ്ടാകുന്നു. ആ കായ്കൾ ഉണങ്ങി വിത്താകുന്നു. ആ വിത്തിനുള്ളിൽ ആയിരക്കണക്കിന് അരികൾ കാണാം. ഈ ഓരോ അരിയിലും ഭാവിയിൽ വളർന്ന് വൻ മരങ്ങളായിത്തീരാൻപോകുന്ന ബീജങ്ങൾ ലയിച്ചുകിടക്കുന്നുണ്ട്. മണ്ണും, വെള്ളവും, പ്രകാശവും, വായുവും മറ്റ് സാഹചര്യങ്ങളും ഒത്തുചേർന്ന് ആവശ്യമായ കാലം കൂടികഴിയുമ്പോൾ ആ ഓരോ അരിയിലും ലീനമായിക്കിടന്ന ബീജം മുളച്ചുവളർന്ന് ക്രമേണ ഒരു വലിയ വൃക്ഷമായി തീരുന്നു. കുറേക്കാലംകൂടി കഴിയുമ്പോൾ തൽസ്ഥാനത്ത് ഒരു വലിയ വനം തന്നെ നമുക്ക് കാണാൻ കഴിയും. ആ വനത്തിലെ വൻ മരങ്ങൾ ഓരോന്നും മുമ്പ് ആ വിത്തിനകത്തുണ്ടായിരുന്ന സൂക്ഷ്മമായ അരികളിൽ നിന്നും മുളച്ചു വളർന്നതാണെന്ന് അറിയാൻ കഴിയും. എന്നാൽ അഗ്നിയിൽ ചുട്ട വിത്താണെങ്കിലോ? ആ വിത്ത് മുളയ്ക്കുകയില്ല. അതുപോലെ ജ്ഞാനാഗ്നിയിൽ വേവിച്ച ജീവബീജം പിന്നെ പുതിയ ജന്മത്തിന് കാരണമായിത്തീരുന്നില്ല. അതായത് വിത്തിനുള്ളിലുള്ള അരികളുടെ മുളയ്ക്കാനുള്ള കഴിവിനെ അഗ്നി നശിപ്പിക്കുന്നു. ജ്ഞാനാഗ്നി കർമ്മവാസനകൾ മൂലമുണ്ടാകുന്ന ജീവന്റെ പുനർജനിക്കുള്ള സ്വഭാവത്തെ നശിപ്പിക്കുന്നു. ഇതിൽ നിന്നും മനസ്സിലാക്കേണ്ടത് ജനനമരണ പ്രവാഹത്തിൽപ്പെട്ടു വലയാതിരിക്കാനുള്ള മാർഗ്ഗം ആത്മജ്ഞാനം നേടുക എന്നതു തന്നെയാണ്. ഈ വസ്തുത വിദ്യാധിരാജൻ തന്റെ ജീവിതത്തിൽക്കൂടി നമ്മെ പഠിപ്പിച്ചു.

14 ശാസ്ത്രങ്ങളിൽ പറഞ്ഞിരിക്കുന്ന തത്വപ്രമാണങ്ങളെല്ലാം പഠിക്കാൻ വേണ്ടി ഗ്രന്ഥപാരായണം മാത്രം നടത്തുന്നവരുണ്ട്. അവർ വെറും വിഡ്ഢികളാണ് കാരണം ഗ്രന്ഥങ്ങളിൽ പറയുന്ന കാര്യങ്ങൾ കാണാതെ പഠിച്ചതുകൊണ്ടു മാത്രം ഒരുവന് ജ്ഞാനിയാകാൻസാദ്ധ്യമല്ല. ശാസ്ത്രതത്വങ്ങളുടെ അന്തഃസത്ത ശ്രോത്രിയനും സംസാരവിരക്തനും അപരോക്ഷാനുഭൂതിസമ്പന്നനുമായ ഗുരുവിൽ നിന്നും സശ്രദ്ധം ശ്രവിച്ചെങ്കിൽ മാത്രമേ ഒരുവന് യഥാർത്ഥ ജ്ഞാനിയാകാൻ സാധിക്കൂ. അയാൾക്ക് മാത്രമേ മുക്തിപദത്തിൽ എത്തിച്ചേരാൻ കഴിയൂ. ഈ കാര്യം അദ്വൈത ചിന്താ പദ്ധതിയിൽ സ്വാമികൾ വിശദീകരിച്ചിട്ടുണ്ട്.

15 അതിവിപുലമായ വേദാന്തശാസ്ത്രത്തെ മുഴുവൻ സംഗ്രഹിച്ച് രചിക്കപ്പെട്ട ഒരു ഉൽകൃഷ്ട ഗ്രന്ഥമാണ് 'അദ്വൈത ചിന്താപദ്ധതി' 'ബ്രഹ്മ സത്യം ജഗന്മിഥ്യ' എന്ന തത്വമനുസരിച്ച് അനൃതജഡദുഃഖമാണ് ഈ ജഗത്തെന്ന് തത്ത്വമസി മുതലായ മഹാവാക്യങ്ങളാൽ പ്രസ്തുത ഗ്രന്ഥത്തിൽ പ്രതിപാദിച്ചിരിക്കുന്നു. തത്വമസിയുടെ ബൃഹത്തായ വ്യാഖ്യാനം അദ്വൈത ചിന്താപദ്ധതിയിൽ സ്വാമികൾ നല്കിയിട്ടുണ്ട്.

<u>തത്ത്വമസി:</u> വേദങ്ങളിൽ വേദാന്ത തത്വങ്ങൾ ഉപദേശിക്കുന്ന നാലു മഹാവാ

ക്യങ്ങളുണ്ട്. അവ തത്വമസി പ്രജ്ഞാനം ബ്രഹ്മ അയമാത്മാ ബ്രഹ്മ, അഹം ബ്രഹ്മാസ്മി ഇവയാണ്. അതിൽ ഏറ്റവും പ്രധാനമായ മഹാവാക്യമാണ് തത്വമസി സാമവേദാ ന്തർഗതമായ ഛാന്ദോഗ്യോപനിഷത്തിലെ മഹാവാക്യമാണിത്. ഋഗ്വേദോപനിഷത്തായ ഐതരേയത്തിലാണ് പ്രജ്ഞാനം ബ്രഹ്മ എന്ന മഹാവാക്യം അഥർവ്വ വേദോപനിഷത്തായ മാണ്ഡൂക്യത്തിലെ മഹാവാക്യമാണ് അയമാത്മാ ബ്രഹ്മ. യജുർവേദാന്തർഗതമായ ബൃഹദാരണ്യോപനിഷത്തിലെ മഹാവാക്യമാണ് അഹംബ്രഹ്മാസ്മി. ഇവയിൽ തത്വമസി ഉപദേശ വാക്യവും പ്രജ്ഞാനം ബ്രഹ്മ എന്നത് ബ്രഹ്മത്തിന്റെ ലക്ഷണവാക്യവും അയമാത്മാ ബ്രഹ്മ എന്നത് സാധകന്റെ അനുഭൂതി വാക്യവും അഹം ബ്രഹ്മാസ്മി എന്നത് സാധകന്റെ ബ്രഹ്മാനുഭൂതി വാക്യവും ആണ്.

ഈ മഹാവാക്യങ്ങളെല്ലാം ജീവാത്മ പരമാത്മാക്കളുടെ അഭേദത്തെയാണ് പ്രഖ്യാപിക്കുന്നത്. എല്ലാ മഹാവാക്യങ്ങളും പ്രധാനമാണെങ്കിലും തത്ത്വമസി എന്ന മഹാവാക്യം പ്രത്യേകം എടുത്തുപറയേണ്ടതാണ്. ഗുരു ശിഷ്യ സംവാദരൂപത്തിലുള്ള ഉപദേശ വാക്യമാണിത്. ശ്രവണ മനന നിദിദ്ധ്യാസത്തിൽ കൂടി ജീവനും ബ്രഹ്മവും ഒന്നു തന്നെയാണെ ന്ന് ഉള്ള ജ്ഞാനം ശിഷ്യന് അനുഭവ സിദ്ധമാകുന്നു. ഛാന്ദോഗ്യോപനിഷത്തിലെ ആറാമദ്ധ്യായത്തിലാണ് ഈ മഹാവാക്യം അടങ്ങിയിരിക്കുന്നത്. ആരുണിയായ ഉദ്ദാലക മഹർഷി സ്വപുത്രനായ ശ്വേതകേതുവിന് ഉപദേശിക്കുന്നതാണ് ഈ വാക്യം. ...തത്വമസി ശ്വേത കേതോ...' എന്നാണ് വാക്യം. ഇതിൽ മൂന്നു പദങ്ങളാണുള്ളത്. തത്+ത്വം+അസി. "അതു നീയാകുന്നു'എന്നർത്ഥം. തത് എന്നുവച്ചാൽ പരമാത്മാവ്. 'ത്വം' ജീവാത്മാവും. അസി എന്നാൽ ആകുന്നു എന്നർത്ഥം. ജീവാത്മാവ് പരമാത്മാവ് തന്നെയാകുന്നു. ജീവാത്മ പരമാത്മാക്കളുടെ അഭിന്നതയെയാണ് ഈ മഹാവാക്യം പ്രഖ്യാപിക്കുന്നത്. ജീവന്റെ സർവ്വ ഉപാധികളെയും തിരസ്കരിച്ചു കഴിയുമ്പോൾ ശേഷിക്കുന്ന ചൈതന്യം സച്ചിദാനന്ദ ഭാവമാണ്. അതു തന്നെ പരമാത്മാ. അവ തമ്മിൽ യാതൊരു ഭേദവുമില്ല. ഈ അഭേദ ഭാവം സാക്ഷാത്ക്കരിച്ച് തന്റെ സ്വരൂപം തന്നെ പരമാത്മ ചൈതന്യമാണെന്ന് അനുഭവിച്ച് അറിയുകയാണ് ആത്മ സാക്ഷാത്ക്കാരം.

16 "ഞാൻ" 'നീ' 'അത് ' 'ഇത് ' എന്നും 'ബന്ധം' 'മോക്ഷം' 'ജീവൻ' 'പ്രപഞ്ചം' എന്നും 'കർത്തൃത്വം' 'ഭോക്തൃത്വം' എന്നും മറ്റുമുള്ള വിവിധ തോന്നലുകളാണ് ഈ ജീവിതത്തിൽ നമുക്ക് അനുഭവപ്പെടുന്നത്. എന്നാൽ ഭേദബുദ്ധി ക്ഷയിക്കുന്നതോടെ എല്ലാവിധ ഭിന്നതകളും ഇല്ലാതാകുന്നു. അതോടെ ആത്മസത്താബോധം മാത്രം ശേഷിക്കുന്നു. അപ്പോൾ സച്ചിദാനന്ദഭാവം മാത്രം പ്രകാശിച്ചുകൊണ്ടിരിക്കും.

17 ദേഹം, ജീവൻ, ജഗത്ത് എന്നിങ്ങനെ നാം പല പല രൂപങ്ങൾ കാണുന്നു. അവയെല്ലാം വെറും കാഴ്ചകൾ മാത്രമാണ്. ആ കാഴ്ചകൾക്ക് ആത്യന്തിക സത്തയില്ല. അവ അയഥാർത്ഥങ്ങളാണ്. ഉണ്ടായി നിലനിന്ന് ക്ഷണംപ്രതി മായുന്ന പ്രതിഭാസങ്ങൾ. അവയ്ക്ക് സ്ഥായീഭാവമില്ല  ഈ നാനാത്വ ഭ്രമം മറഞ്ഞാൽ മാത്രമേ യഥാർത്ഥ വസ്തു തെളിയുകയുള്ളൂ. വസ്തു ഒന്നേ ഉള്ളൂവെന്ന് അപ്പോൾ ബോദ്ധ്യമാകും. ഏകവും അദ്വയവുമായ ആ പരമാർത്ഥ സത്തയിൽ പലതുണ്ടെന്ന തോന്നലിന് കാരണം മായാഭ്രമങ്ങളാണ്.  അത് അജ്ഞാനം കൊണ്ടുണ്ടാകുന്നു. ആ ഏക വസ്തുവാണ് ബ്രഹ്മം. ആ ബ്രഹ്മംതന്നെയാണ് തന്റെ സ്വരൂപമായ സത്തയെന്നറിഞ്ഞനുഭവിക്കാൻ കഴിയുമ്പോൾ മറ്റെല്ലാം മറയും. അതോടെ എല്ലാം ഏകമാണെന്നുള്ള അദ്വൈതാനുഭൂതിയുണ്ടാകും. ആ അനുഭൂതിയാണു മുക്തി.

## ഷഷ്ടദളം -  മഹാസമാധി - (ലളിതം)

## ഓം തത് സത്

◆◆◆◆◆◆◆◆◆

# ശ്രീ കെ.ആർ.സി. പിള്ളയുടെ ഗ്രന്ഥങ്ങൾ

| | | | |
|---|---|---|---|
| **I** | **സ്വതന്ത്രകൃതികൾ** | | **അവതാരിക** |
| **A** | **കവിത** | | |
| 1 | സർഗ്ഗബിന്ദുക്കൾ | – കവിതാ സമാഹാരം | ശ്രീ. സി.പി. ശ്രീധരൻ |
| 2 | ദിവ്യദർശനം | – കവിതാ സമാഹാരം | പ്രൊഫ. വിഷ്ണുനാരായണൻ |
| 3 | ഗീതാഞ്ജലി | – ശ്രീകൃഷ്ണസ്തോത്രം | തന്ത്ര ബൃഹസ്പതി ശ്രീ. ദാമോദരൻനമ്പൂതിരി |
| 4 | ധർമ്മദീപ്തി | – ധർമ്മത്തിന്റെ ബൃഹത് - ഭാവങ്ങൾ (101 ശ്ലോകങ്ങൾ) | പ്രൊഫ. ആർ. വാസുദേവൻപോറ്റി |
| 5 | ആത്മനിവേദനം (101 ശ്ലോകങ്ങൾ) | – ദേവീസ്തോത്രം | പ്രൊഫ. വിഷ്ണുനാരായണൻ |
| 6 | മൂഢദർശനം (101 ശ്ലോകങ്ങൾ) | – മൂഢത്വത്തിന്റെ ബൃഹത്ഭാവങ്ങൾ | ശ്രീ. പി. നാരായണക്കുറുപ്പ് |
| 7 | മുക്തക ബിന്ദുക്കൾ (101 ശ്ലോകങ്ങൾ) | – വിവിധ വിഷയങ്ങൾ | മഹാകവി എം.പി. അപ്പൻ |
| 8 | ശ്രീ വിദ്യാധിരാജശതകം (വ്യാഖ്യാനസഹിതം) | – (ജീവചരിത്രകാവ്യം) | പ്രൊഫ. എസ്. ഗുപ്തൻനായർ |
| 9 | ശ്രീവിദ്യാധിരാജ സുപ്രഭാതം (അഷ്ടോത്തരി) വിവരണസഹിതം | – ആശംസ | സ്വാമി അഭയാനന്ദതീർത്ഥപാദർ |
| **B** | **സ്വതന്ത്രകൃതികൾ – ദർശനം** | | |
| 1 | ദർശനാനുഭൂതി (ശ്ലോകങ്ങൾ) | – അവസ്ഥാത്രയം, തുരീയം തുടങ്ങിയ ദാർശനിക വിഷയങ്ങൾ | പ്രൊഫ. ആർ. വാസുദേവൻപോറ്റി |
| 2 | സാധനാനുഭൂതി (ശ്ലോകങ്ങൾ) | – ആദ്ധ്യാത്മിക മണ്ഡലത്തിലെ- സാധനാനുഷ്ഠാനങ്ങൾ | സ്വാമി ശാന്താനന്ദഗിരി |
| 3 | ബ്രഹ്മാനുഭൂതി (ശ്ലോകങ്ങൾ) | – സാധകന്റെ തുരീയാവസ്ഥയിലെ- ആനന്ദാനുഭവം | ശ്രീ പ്രജ്ഞാനാനന്ദതീർത്ഥപാദർ |
| 4 | ആത്മദർശനം (ശ്ലോകങ്ങൾ) | – 10 ഭാഗങ്ങൾ | അദ്ധ്യാത്മശാസ്ത്രത്തിലെ സുപ്രധാന തത്വങ്ങൾ |
| 5. | ഗൗഡപാദ ദർശനം (സംഗ്രഹം) | – 10 ഭാഗങ്ങൾ | |

അവതാരിക

## II പഠനങ്ങൾ - പ്രബന്ധങ്ങൾ

1 മഹാഭാരത ദർശനം — ഡോ. എൻ.പി. ഉണ്ണി എം.എ, പിച്ച്.ഡി

2 അദ്ധ്യാത്മരാമായണ ദർശനം (ആദ്ധ്യാത്മികോപദേശങ്ങളുടെ വ്യാഖ്യാനം)

3 വാല്മീകി രാമായണം (12 പ്രബന്ധങ്ങൾ) — പ്രൊഫ. എം.എച്ച്. ശാസ്ത്രികൾ

## III വ്യാഖ്യാനങ്ങൾ

1 ഭജഗോവിന്ദം (ശ്രീ ശങ്കരാചാര്യർ) — ആശംസ : ശ്രീമദ് മുഢാനന്ദ സ്വാമികൾ; അവതാരിക : പ്രൊഫ പി. ആർ. നായർ

2 ശ്രീമദ് ഭഗവദ്ഗീത (അദ്ധ്യായ സംഗ്രഹം) — ശ്രീ അഭയാനന്ദ തീർത്ഥപാദ സ്വാമികൾ

3 ശ്രീമദ് ഭഗവദ്ഗീത (ലഘു വിവരണം)

4 5 ഗീതകൾ - ഗുരുഗീത, ശ്രുതിഗീത, ശ്രീരാമഗീത ഭിക്ഷുഗീത, ഐളഗീത — ശ്രീ നിത്യാനന്ദസരസ്വതി സ്വാമികൾ

5 ശ്രീമദ് ഭാഗവതം ഏകാദശ സ്കന്ധം സംഗ്രഹം — പ്രൊഫ. എസ്. വൈദ്യലിംഗ ശർമ്മ

6 ലഘു യോഗവാസിഷ്ഠ ദർശനം സംഗ്രഹം

7 ശതശ്ലോകി (ശങ്കരാചാര്യസ്വാമികൾ)

## IV സ്തോത്രങ്ങൾ - ലഘു വ്യാഖ്യാനം

1 ശ്രീ ലളിതാ സഹസ്രനാമ സ്തോത്രം

2 ശ്രീ വിഷ്ണു സഹസ്രനാമ സ്തോത്രം

} പരിശോധകൻ: പണ്ഡിതരത്നം പ്രൊഫ. എം.എച്ച്. ശാസ്ത്രികൾ

## V പ്രബന്ധങ്ങൾ

1 പ്രകാശധാര (60ൽ പരം പ്രബന്ധങ്ങൾ)
(ശാന്തി പാഠങ്ങൾ, വിദ്യയാ/ മൃതമശ്നുതേ, സത്യമേവ ജയതേ തുടങ്ങിയ ഭാരതീയ ദർശനത്തിലെ സുപ്രധാന വിഷയങ്ങൾ)

## VI വിവർത്തനം

1 **Shri Chattampi Swamikal (Dr. K.P.K. Menon)**
(മലയാളത്തിലേക്കുള്ള വിവർത്തനം)

---


# ശ്രീ വിദ്യാധിരാജ ബ്രഹ്മവിദ്യാപീഠം

ഗീതാഞ്ജലി, പെരുമൺ

കൊല്ലം- 691 601. (ഫോൺ : 0474 - 2552535)

## ശ്രീ വിദ്യാധിരാജാ പബ്ലിക്കേഷൻസിന്റെ ചില അമൂല്യഗ്രന്ഥങ്ങൾ

1. ശ്രീ ത്രിപുരാരഹസ്യം - വരവൂർ ശ്യാമുമേനോൻ - 75 രൂപ
(ദത്താത്രേയ മഹർഷി പരശുരാമനുകൊടുക്കുന്ന ഉപദേശം)
2. ശ്രീ വിദ്യാധിരാജ സ്മരണാഞ്ജലി - 20 രൂപ
(സ്വാമി തിരുവടികളുടെ ഷഷ്ട്യബ്ദപൂർത്തിയും സമാധിയും സംബന്ധിച്ച് മഹാകവി ഉള്ളൂർ, വള്ളത്തോൾ മുതലായവരുടെ സ്മൃതികൾ)
3. ശ്രീ ശിവപുരാണത്തിന് ഒരു അവതാരിക
ശ്രീ വിദ്യാനന്ദതീർത്ഥപാദസ്വാമികൾ
(ദ്വൈതാദ്വൈത-ശൈവ-ശാക്തേയ ദർശനങ്ങളെ ആധികാരികമായി വിലയിരുത്തുന്ന താത്വികഗ്രന്ഥം) - 25 രൂപ
4. വിവേകസാരം - കുളത്തൂർ രാമൻനായർ - 25 രൂപ
(അദ്ധ്യാത്മിക തത്വങ്ങൾ ഗുരുശിഷ്യ സംവാദരൂപേണ വിശദീകരിക്കുന്ന സുപ്രധാന വേദാന്തഗ്രന്ഥം)
5. എന്റെ കണ്ണൻ - അമ്പലപ്പുഴ ഗണപതിശർമ്മ - 20 രൂപ
(ശ്രീകൃഷ്ണന്റെ മധുരോദാര ഭാവങ്ങൾ അടങ്ങുന്ന 24 കവിതകൾ)
6. പുരാണദർശനം - മതിൽഭാഗം ചന്ദ്രശേഖരൻപിള്ള
(പുരാണ സാഹിത്യത്തിലെ അത്യുത്കൃഷ്ടമായ കഥകളും അതിലെ തത്വങ്ങളും പ്രതിപാദിക്കുന്ന ഗ്രന്ഥം
3 ഭാഗങ്ങൾ (25 x 3) - 75 രൂപ

### ശ്രീ നീലകണ്ഠതീർത്ഥപാദ സ്വാമികളുടെ 3 വേദാന്ത ശാസ്ത്ര ഗ്രന്ഥങ്ങൾ

1. ബ്രഹ്മാഞ്ജലി - 15 രൂപ
2. ശ്രീരാമഗീത - 15 രൂപ
3. വേദാന്ത മണിവിളക്ക് - 20 രൂപ
(50-ൽപരം ആദ്ധ്യാത്മിക തത്വങ്ങളെപ്പറ്റി ആധികാരികമായി വിശദീകരിക്കുന്ന ഒരു വേദാന്തശാസ്ത്ര ഗ്രന്ഥം)

മാനേജർ
ശ്രീ വിദ്യാധിരാജ പബ്ലിക്കേഷൻസ്
പെരുമൺ, കൊല്ലം - 691601
ഫോൺ : 0474-2552535

## മങ്ങാട് ശ്രീ ശാന്താനന്ദാശ്രമം (കൊല്ലം) പ്രസിദ്ധീകരണങ്ങൾ

1. മൗനമാധുരി 15 രൂപ
2. പൂർണ്ണാനുഭൂതി 40 രൂപ
3. ധ്യാനം തന്നെ എന്തിന്? 140 രൂപ

ധ്യാന സാധനാനുഭവത്തിലെ ആത്മാനുഭൂതി രഹസ്യങ്ങൾ അനാവരണംചെയ്യുന്ന 3 ഉത്തമ ഗ്രന്ഥങ്ങൾ. ജിജ്ഞാസുക്കൾക്കും സാധകന്മാർക്കും പ്രചോദനം നൽകുന്ന അമൂല്യഗ്രന്ഥങ്ങൾ

ഗ്രന്ഥകർത്താ - വേദാന്ത യോഗശാസ്ത്ര നിപുണ: **സ്വാമി ശ്രീ ശാന്താനന്ദഗിരി**

*പുസ്തകങ്ങൾക്ക് എഴുതുക -*

**സെക്രട്ടറി, ശ്രീ ശാന്താനന്ദാശ്രമം, മങ്ങാട്, കൊല്ലം**

ॐ

# ശ്രീ വിദ്യാധിരാജ ബ്രഹ്മവിദ്യാപീഠം

**പെരുമൺ, കൊല്ലം - 691 601**

"അദ്ധ്യാത്മ ശാസ്ത്ര വിഷയങ്ങളിൽ
ജിജ്ഞാസുക്കൾക്ക് ആവശ്യമായ
നിർദ്ദേശങ്ങൾക്കും ഉപദേശങ്ങൾക്കും
പരിണതപ്രജ്ഞരായ
മഹദ്വ്യക്തികളുടെ സേവനങ്ങൾ
ലഭ്യമാക്കുന്നതാണ്"


*അന്വേഷണങ്ങൾക്ക്:*

**കെ. ആർ. സി. പിള്ള**
**ഗീതാഞ്ജലി, പെരുമൺ**
**കൊല്ലം - 691 601**
**ഫോൺ : 0474 – 2552535**

# ശ്രീ വിദ്യാധിരാജ ശതകം - ജീവചരിത്രകാവ്യം

ജീവചരിത്രത്തിനോടൊപ്പം സ്വാമി തിരുവടികളുടെ മഹത്ത്വവും ദർശനവുംകൂടി ഈ കാവ്യത്തിൽ ഉൾപ്പെടുത്തിയിരിക്കുന്നത് അഭിനന്ദനാർഹമാണ്. ശ്രീ കെ. ആർ. സി. പിള്ള ജന്മസിദ്ധമായ വാസനയുടെ പരിപക്വതയാൽ കാവ്യത്തെ രമണീയവും ആസ്വാദ്യവും ആക്കിത്തീർത്തിരിക്കുന്നു. അദ്വൈതസിദ്ധാന്തം ലളിതമധുരമായി കവിതയിൽ ആവിഷ്ക്കരിക്കുവാൻ കഴിയുമെന്ന് കവി ഈ കാവ്യത്തിൽക്കൂടി തെളിയിച്ചിരിക്കുന്നു.......കൂടാതെ സ്വാമിതിരുവടികളുടെ സമാധിസ്ഥാനമായ പന്മനക്കാവിന്റെ വർണ്ണന എത്ര മനോഹരമായിരിക്കുന്നുവെന്നു നോക്കുക-

"വള്ളിത്തട്ടേറി മൂടിത്തരുനിര തണൽവീശിക്കിളിക്കൊഞ്ചൽ തൂകി-
മന്ദം മന്ദം, കുളിർകാറ്റിളകിയൊഴുകിടും മഞ്ജു പൂങ്കാവനത്തിൽ
നെല്ലിൻപാടപ്പരപ്പാലിരുവശവുമതീവാഭയേറ്റുന്ന ദൃശ്യം-
ക'ണ്ടിക്കാവെൻ സമാധിക്കുചിതമൊരിട'മെന്നങ്ങു കല്പിച്ചു മുന്നം
(മഹാസമാധി - ശ്ലോകം - 1)

**പ്രൊഫ. എസ്. ഗുപ്തൻനായർ**

---

"......... വേദാന്തദർശനത്തിന്റെ അടിസ്ഥാന വിഷയങ്ങളായ ജഗന്മിഥ്യാത്വം, ബ്രഹ്മസാക്ഷാത്കാരം മുതലായവയുടെ സാരാംശങ്ങൾ ഉൾക്കൊള്ളുന്ന സ്വാമികളുടെ ദർശനം ഈ ഗ്രന്ഥത്തിൽ സംഗ്രഹിച്ചിരിക്കുന്നു.

ഈ ഗ്രന്ഥം കാവ്യഗുണത്തിലും ഉള്ളടക്കത്തിലും വളരെ മേന്മയുള്ളതാണ്. സ്വാമികളുടെ ജീവിതത്തിലെ സുപ്രധാന സംഭവങ്ങളും മഹത്ത്വവും ദർശനവും ഇതിൽ അടങ്ങിയിരിക്കുന്നതിനാൽ സ്വാമികളെപ്പറ്റി പഠിക്കാൻ ആഗ്രഹിക്കുന്നവർ സ്വന്തം ഭവനങ്ങളിലെ ലൈബ്രറികളിൽ ഈ ഗ്രന്ഥം സൂക്ഷിക്കേണ്ടതാവശ്യമാണ്........"

**സ്വാമി പ്രജ്ഞാനാനന്ദ തീർത്ഥപാദർ**
മഠാധിപതി, തീർത്ഥപാദാശ്രമം, വാഴൂർ

---

**ശ്രീ വിദ്യാധിരാജ ബ്രഹ്മവിദ്യാപീഠം**
പെരുമൺ, കൊല്ലം - 691 601
ഫോൺ : 0474-2552535